# THE CHURCH WEEKLY

ചർച്ചുവീക്കിലി    ഒററപ്രതി 13 നഃ പൈസ

വാല്യം XI | 1957 സെപ്തംബർ 22 | ലക്കം 35


**Thought for the week**

We ought to measure our actual lot, and to fulfill it, to be with all our strength that which our lot requires and allows. What is beyond it, is no calling of ours. How much peace, quiet, confidence, and strength, would people attain, if they would go by this plain rule.

M. E. Manning.

## പള്ളിയും കമ്മ്യൂണിസവും

ശ്രീ. കെ. ദാമോദരൻ കമ്മ്യൂണിസ്റ്റുപാർട്ടിയുടെ കേന്ദ്രക്കമ്മിററിയംഗമാണു്. കേരളത്തിലെ എന്നല്ല ഇൻഡ്യൻ കമ്മ്യൂണിസ്റ്റു് പാർട്ടിയുടെ നയം എന്താണെന്നു് വിശദീകരിക്കാൻ അർഹത അദ്ദേഹത്തിനുണ്ടു്. അദ്ദേഹം തൃശ്ശൂർ ഡിസ്ട്രിക്റ്റ് കമ്മ്യൂണിസ്റ്റ് പ്ളീനം സമാപന സമ്മേളനത്തിൽ പ്രസംഗിച്ചുകൊണ്ടു് "കത്തോലിക്കാ പാതിരിമാർക്കു" ഒരു താക്കീതു നൽകിയിരിക്കുന്നു. അമേരിക്കയിൽ നിന്നു് പ്രതിവർഷം ശരാശരി പത്തുകോടി ഉറുപ്പിക സഹായധനം വാങ്ങുന്ന കത്തോലിക്ക പാതിരിമാർ കമ്മ്യൂണിസ്റ്റു വിരോധത്തിന്റെ ധൂമയവനികയിട്ടുകൊണ്ടു് പള്ളികളെ, സാമ്രാജ്യവാദികളെ പിന്താങ്ങാനുള്ള താവളങ്ങളാക്കി മാററുന്നതു് ഉൽബുദ്ധലോകം ഒരിക്കലും അനുവദിക്കുന്നതല്ല. ആരാധനാസ്ഥലങ്ങളെ രാഷ്ട്രീയഗൂഢാലോചനയ്ക്കുള്ള പ്ളാററുഫാറങ്ങളായി മാററുന്നതിന്റെ ഭവിഷ്യത്തു് മതവിശ്വാസികളും ദേശസ്നേഹികളുമായ കത്തോലിക്കർ നല്ലവണ്ണം ഓർമ്മിക്കേണ്ടതാണു്." ഈ ഭീഷണിയെ വിശദീകരിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു. കേരളത്തിലെ കമ്മ്യൂണിസ്റ്റു് ഗവർമെൻറു മതത്തിൽ കയ്യിടാൻ തീരെ ആഗ്രഹിക്കുന്നില്ലെന്നു്. "നേരെമറിച്ചു എല്ലാ മതക്കാർക്കും കഴിയുന്ന ആരാധനാസ്വാതന്ത്ര്യം അനുവദിച്ചുകൊടുക്കാനാണു് പാർട്ടി പരിശ്രമിക്കുന്നതു്. പള്ളികൾ പുതുക്കിപണിയാൻ മുസ്ളീംങ്ങൾക്കു് പരിപൂർണ്ണസഹായം നൽകിയതു് ഇതിനു തെളിവാണു്. എന്നാൽ അതോടൊപ്പം മതം രാഷ്ട്രീയ കാര്യങ്ങളിൽ കൈചെലുത്തരുതെന്ന കാര്യത്തിലും കമ്മ്യൂണിസ്റ്റുപാർട്ടിക്കു നിർബന്ധമുണ്ടു്. ...അവിഹിതമായി രാഷ്ട്രീയത്തിൽ കയ്യിട്ടാൽ പൊളിയുന്നതു പള്ളിയും പട്ടക്കാരുമായിരിക്കും" ഇതാണു് വിശദീകരണത്തിന്റെ രത്നച്ചുരുക്കം.

കമ്മ്യൂണിസ്റ്റുകാർക്കു ഒരു ഗുണമുണ്ടു്. അവരുടെ മതത്തിനു് പള്ളിയൊ പൊളിയാവുന്ന മററു സ്ഥാപനങ്ങളൊ കെട്ടിടങ്ങളൊ ഇല്ല. അവരുടെ മതാചാര്യന്മാർ തന്നി രാഷ്ട്രീയക്കാരായതുകൊണ്ടു് അവർക്കു മാത്രം രാഷ്ട്രീയമാകാം. കമ്മ്യൂണിസ്റ്റുകാർക്കു് ഈശ്വരനില്ലെന്നു പറയുന്ന മതമാണുള്ളതു്. അതും ഒരു മതം തന്നെയാണു്. ഈശ്വരനുണ്ടെന്നും ഇല്ലെന്നും രണ്ടു മതങ്ങൾ അനുശാസിച്ചാൽ ഒരു മതത്തിനു് രാഷ്ട്രീയത്തിൽ കയറാമെന്നും, മറെറ മതത്തിനു് രാഷ്ട്രീയത്തിൽ പ്രവേശിക്കാൻ പാടില്ലെന്നും നിഷ്കർഷിക്കുന്നതു് മി. ദാമോദരൻ വിളംബരം ചെയ്യുന്ന മതസ്വാതന്ത്ര്യത്തിനു വിരുദ്ധമാണു്. കമ്മ്യൂണിസം ഒരു മതമല്ലെന്നായിരിക്കാം മി. ദാമോദരൻ വിശ്വസിക്കുന്നതു്. അതു തെററാണു്. കമ്മ്യൂണിസം ഒരുവക "മത"മാണെന്നുള്ളതുകൊണ്ടാണു് "കത്തോലിക്ക പാതിരിമാർ" അതിനെ എതിരിടുന്നതു്. കത്തോലിക്കപാതിരിമാർ തന്നെയല്ല. മററു ക്രിസ്തീയസഭയിലെ പാതിരിമാരും കമ്മ്യൂണിസത്തെ എതിരിടുന്നുണ്ടു്. അങ്ങനെ എതിരിടുന്നതു് കമ്മ്യൂണിസത്തിന്റെ രാഷ്ട്രീയം കൊണ്ടല്ല. കമ്മ്യൂണിസത്തിന്റെ മതപരമായ വശം കൊണ്ടു് മാത്രമാണു്. മി. ദാമോദരൻ പ്രഖ്യാപിക്കുന്ന കമ്മ്യൂണിസ്റ്റു് ഗവർമെൻറു മതത്തിൽ കയ്യിടാൻ തീരെ ആഗ്രഹിക്കുന്നില്ലെന്നു് അതു് ഒരു സത്യമായി ആരും വിശ്വസിക്കുകയില്ല. ഇപ്പോൾ ആഗ്രഹിക്കാത്തതു് കേന്ദ്രത്തിൽ ഒരു ഗവർമ്മെൻറു നിലവിലുണ്ടെന്നും ആ ഗവർമെൻറു കേരളഗവർമെൻറിനെ ആ അക്രമത്തിനു് അനുവദിക്കുകയില്ലെന്നും അറിയാവുന്നതുകൊണ്ടുമാത്രമാണു്. കേന്ദ്രഗവർമ്മെൻറു ഈ നിലയിൽ തുടരുന്ന കാലത്തോളം ഒരു കമ്മ്യൂണിസ്റ്റുഗവർമെൻറു മതസ്വാതന്ത്ര്യം അനുവദിക്കാതെ എന്തു ചെയ്യും. എന്തെങ്കിലും ഒന്നു ചെയ്യട്ടെ. അപ്പോൾ കാണാം പൊളിയുന്നതു് പള്ളിയും പട്ടക്കാരുമല്ലെന്നു് കേന്ദ്രഗവർമ്മെൻറിന്റെ മുമ്പിൽ മര്യാദക്കാരായി കഴിയുവാൻ നിർബന്ധിതമായ ഒരു കമ്മ്യൂണിസ്റ്റുഗവർമ്മെൻറു മതസ്വാതന്ത്ര്യം സംബന്ധിച്ചു് ഇത്രയധികം വൻപുപറയേണ്ട കാര്യമില്ല. പിന്നെ കത്തോലിക്ക പുരോഹിതന്മാർ നടത്തുന്ന വലിയ ഒരക്രമം അമേരിക്കയിൽനിന്നു പത്തുകോടി

രൂപാ ഇറക്കുമതി ചെയ്യുന്നതാണു്. കമ്മ്യൂണിസ്റ്റുകാരുടെ പണം വരുന്നതു് അമേരിക്കയിൽ നിന്നല്ലാത്തതുകൊണ്ടു് അതിനോടു് കമ്മ്യൂണിസ്റ്റുകാർക്കു് വലിയ വെറുപ്പാണു്. സോവിയററു് റഷ്യയിൽ നിന്നു പണം വാങ്ങിയാൽ അതു് ദേശാഭിമാനമാണു്. അമേരിക്കയോടു വാങ്ങിയാൽ അതു് "സാമ്രാജ്യവാദികളെ പിന്താങ്ങലാണു്." ഇതിന്റെ യുക്തിരാഹിത്യം കമ്മ്യൂണിസ്റ്റുകാർ മനസ്സിലാക്കാത്തതുകൊണ്ടായിരിക്കയില്ല വിദേശസഹായത്തെപ്പററി ഇത്രയധികം പ്രചാരം അവർ കാണിക്കുന്നതു്. റഷ്യയിൽ നിന്നു വരുന്ന പണം എത്രയെന്നു ആർക്കും അറിഞ്ഞുകൂട. അതു രഹസ്യമാണു്. ഇങ്ങനെ "അണ്ടർഗ്രൗണ്ടു്" സഹായം പരിശീലിച്ച കൂട്ടർക്കു് വിദേശത്തിൽ നിന്നു ഏതു പണവും വന്നാലും അവർക്കു് കിട്ടുന്ന രൂപത്തിലുള്ള സഹായത്തിനും വിനിയോഗത്തിനുമാണെന്നേ കമ്മ്യൂണിസ്റ്റുകാർക്കു ധരിക്കാൻ കഴിയൂ. പക്ഷെ അവരുടെ പണം രാഷ്ട്രീയ കാര്യങ്ങൾക്കും പാർട്ടി പ്രവർത്തനങ്ങൾക്കും മാത്രം ചെലവാക്കപ്പെടുന്നു. കത്തോലിക്ക പുരോഹിതന്മാർ അവ ഒളിച്ചു ചെലവാക്കുകയല്ല. മി. ദാമോദരൻ തന്നെ വിദ്യാഭ്യാസം നടത്തിയതു് ആ ചക്രം കൊണ്ടു് നിർമ്മിച്ച ഒരു വിദ്യാലയത്തിലായിരിക്കും. ആ രൂപാ കൊണ്ടു് നിർമ്മിച്ച ഒരു ആശുപത്രിയിലായിരിക്കും അദ്ദേഹമൊ അദ്ദേഹംപ്രിയപ്പെടുന്ന മററു ബന്ധുജനങ്ങളൊ നാട്ടുകാരോ രോഗചികിത്സയ്ക്കു ചെല്ലുക. അദ്ദേഹം പൊളിക്കുമെന്നു ഭീഷണിപ്പെടുത്തുന്ന ദേവാലയങ്ങളായിരിക്കും ആ പണത്തിന്റെ മറെറാരു ചെലവു്. അദ്ദേഹം കരുതുന്നതു പോലെ സാമ്രാജ്യദുർമ്മോഹികൾ നൽകുന്ന പണമല്ലതു്. ഭക്തജനങ്ങൾ ദേവാലയങ്ങളിൽ നേർച്ചയിടുന്ന കാഴ്ചകളാണതു്. ലോകസാഹോദര്യത്തിൽ വിശ്വസിക്കുന്ന മതാചാര്യന്മാർ ലോക സേവനത്തിനായി ലോകത്തിന്റെ വിവിധഭാഗങ്ങളിലേക്കു് അവ അയച്ചുകൊടുക്കുന്നകൂട്ടത്തിൽ ഇൻഡ്യയ്ക്കും കുറച്ചു കിട്ടിയെന്നുവരാം. മററുദ്ദേശമൊന്നും ആ പണത്തിന്റെപിന്നിലില്ല. കത്തോലിക്കർ തന്നെയല്ല മററു ക്രിസ്തീയ വകുപ്പിൽപ്പെട്ടവർക്കും അങ്ങിനെയുള്ള ധനസഹായം ലഭിച്ചുവെന്നു വരാം. യാതൊരുവ്യവസ്ഥയും ആ പണത്തിനില്ല. മനുഷ്യസേവനങ്ങൾക്കു ചെലവിടണമെന്നു മാത്രം ഒരു വ്യവസ്ഥ കാണും. മി. ദാമോദരന്റെ അഭിപ്രായത്തിനു് അനുയോജ്യമായി ആ പണം ചെലവിടാൻ സാധിക്കാത്തതു് അദ്ദേഹം കമ്യൂണിസ്റ്റ് മതക്കാരനായതുകൊണ്ടാണു്. മതാചാര്യന്മാർ രാഷ്ട്രീയത്തിൽ കടക്കരുതെന്നു നിർബന്ധിക്കുന്നതു പണ്ടു് സർ സി. പി. രാമസ്വാമിഅയ്യർ ഗാന്ധിജിയെപ്പററി പറഞ്ഞതുപോലെയാണു്. "These Saints must not meddle in politics" (ഈ പുണ്യവാന്മാർ രാഷ്ട്രീയത്തിൽ കയ്യിടാതെ മാറിനിൽക്കണം) അതായതു രാഷ്ട്രീയമെന്നു പറയുന്നതു "rogues" നും അക്രമികൾക്കും സാത്വികന്മാരല്ലാത്തവർക്കും മാത്രമുള്ള ഒരു മണ്ഡലമാണെന്നുതോന്നും. മതപുരോഹിതന്മാർക്കു പൗരാവകാശം നിഷേധിക്കണമെന്നില്ല. ഒരു കാലത്തു മതാചാര്യന്മാർ രാഷ്ട്രീയത്തിൽനിന്നകന്നു് തനി മതകാര്യങ്ങൾ മാത്രം നോക്കിക്കഴിയാമായിരുന്നു. ഇന്നതു് സാദ്ധ്യമാണോ? രാഷ്ട്രം മനുഷ്യജീവിതത്തിന്റെ എല്ലാ കാര്യങ്ങളിലും നിയന്ത്രണവും അധികാരവും അടക്കിവയ്ക്കാൻ ശ്രമിക്കുകയാണു്. സ്റ്റേററു് ഇടപെടാത്ത ഒരു കാര്യവുമില്ല. സ്വകാര്യജീവിതങ്ങൾപോലും ദേശവൽക്കരണഭ്രമത്തിൽപ്പെടുന്ന കാലം എന്നാണോ സമാഗതമാകുന്നതു്? ചിന്തപോലും റഷ്യയിൽ ദേശവൽക്കരിച്ചുകഴിഞ്ഞു. സർവാധിപതിക്കു് എതിരായി ചിന്തിച്ചുകൂടാ.ഇങ്ങനെ സർവവ്യാപിയാകാൻ ശ്രമിക്കുന്ന ഒരു രാഷ്ട്രീയത്തിൽ മതത്തിനു മാറിനിൽക്കാൻ സാധിക്കുമോ? അനങ്ങണമെങ്കിൽ രാഷ്ട്രീയത്തിൽ കേറാതെ തരമില്ലെന്ന ഒരു പരിതസ്ഥിതിയല്ലെ ഇപ്പോൾ ആദർശവാദികൾ സ്വപ്നം കാണുന്നതു്. കത്തോലിക്ക പുരോഹിതന്മാരെ ഒററതിരിച്ചു പറഞ്ഞാൽ മററുള്ള ക്രൈസ്തവ പുരോഹിതന്മാർക്കു് അതു സന്തോഷമാകുമെന്നു തോന്നാം. ചില പുരോഗമനവാദികൾ പുരോഹിതന്മാരുടെയിടയിലും ക്രൈസ്തവ സേവന നേതാക്കന്മാരുടെ ഇടയിലും കടന്നുകൂടിയിട്ടുണ്ടു്. നല്ലകാര്യങ്ങൾചെയ്യുന്നതുകൊണ്ടു കമ്യൂണിസ്റ്റ് ഗവണ്മെന്റിനോടു് സഹകരിക്കണ്ടേഎന്നാണു് അവരുടെ നില. എന്താണു് 'നല്ല കാര്യ'ങ്ങളുടെ മാനദണ്ഡം. ദൈവം ഇല്ലെന്നു വിശ്വസിക്കുന്ന ഒരാളുടെ 'നല്ല കാര്യ'ത്തിനും, ഈശ്വരഭക്തനായ ഒരാളുടെ 'നല്ലകാര്യ'ത്തിനും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ എന്നു് അങ്ങനെയുള്ളവർ ചിന്തിച്ചാൽകൊള്ളാം. മി. ദാമോദരന്റെ മതസ്വാതന്ത്ര്യപ്രഖ്യാപനത്തോടു തൊടുത്തുവച്ചിരിക്കുന്ന ഭീഷണി കാണാൻ അവർക്കു കണ്ണില്ലെന്നുണ്ടോ? നിരുപദ്രവിയായ ചേരയും സംഹാരരുദ്രനായ മൂർഖനും തമ്മിൽ വലിയ വ്യത്യാസം നല്ല നിശ്ചയം പോരാത്ത കാണികൾക്കു തോന്നുകയില്ല. പത്തിയെടുക്കുമ്പോൾ അറിയും. അതുവരെ ചേരയാണെന്നുള്ള സങ്കല്പത്തിൽ സമീപിക്കുന്ന ബുദ്ധിശൂന്യത ചില ആദർശവാവാദികളെ ബാധിച്ചു കാണുന്നതു് നിർഭാഗ്യകരമായിരിക്കുന്നു. ഈയിടെ മാർത്തോമ്മ സഭാകൗൺസിൽ വിദ്യാഭ്യാസബില്ലിനെതിരായി നടത്തിയ ഹർത്താലാചരണത്തിൽ പങ്കെടുക്കണമോ വേണ്ടയോ എന്നു ചർച്ച ചെയ്തതായും ഏതാനുംപേർ അതിനെതിരായി അഭിപ്രായം പ്രകടമാക്കിയതായും ശ്രീ. കെ. കെ. കുരുവിള, ശ്രീ. കെ. എ. മാത്യു, റവ. എം. ഏ. തോമസ് എന്നിവർ ചേർന്നു പ്രസിദ്ധപ്പെടുത്തിയ ഒരു പ്രസ്താവനയിൽ കണ്ടു. ശ്രീ. ദാമോദരന്റെ പ്രസംഗം അവരുടെ ശ്രദ്ധയിൽപെട്ടു കാണുമോ എന്തോ? പെട്ടാലും കമ്മ്യൂണിസ്റ്റുകാർ ചെയ്യുന്ന നല്ല കാര്യങ്ങളിൽ സഹകരിക്കണമെന്നു് ആദർശപൂർവ്വം വാദിച്ചേക്കാം. സോവിയററു് റഷ്യയിലും പള്ളിയും പാത്രിയർക്കീസും എല്ലാമുണ്ടല്ലൊ അങ്ങിനെ നാം ഇവിടെ കഴിഞ്ഞാൽ പോരെയെന്നു ചോദിക്കുന്നവർ കണ്ടേക്കാം? ബൈബിൾ തന്നെ ഗവണ്മെൻറു പ്രസ്സിൽ അച്ചടിച്ചുകൊടുക്കുന്ന സോവിയററു് ഗവണ്മെൻറിന്റെ മതസ്വാതന്ത്ര്യം പോരെ നമുക്കു്. ബൈബിൾ പോലും അച്ചടിക്കാൻ സ്വാതന്ത്ര്യം നൽകുന്ന ഒരു പ്രസ്സിന്റെ മേൽനോട്ടമോ, അവകാശമോ ഒരു പാത്രിയർക്കീസിനും പുരോഹിതനും അവിടെ ഇല്ലെന്നാണു് പരമാർത്ഥം. കത്തോലിക്ക പാതിരിമാർ ചെയ്യുന്നതെല്ലാം കുററമില്ലാത്തതാണെന്നു വാദിക്കുകയല്ല. അവരിൽ പല തെററുകളും ചൂണ്ടിക്കാണിക്കുവാൻ കഴിയും. അവയെ മാനിക്കുകയുമല്ല. എന്നാൽ വിദ്യാഭ്യാസബില്ലിനു് എതിരായി പ്രചരണം നടത്താനു

പ്രതിവാരപ്രഭാഷണം (TheSermon for the week)

# ക്രിസ്തീയസ്വഭാവത്തിന്റെ ഒരു പ്രധാനഘടകം—ധൈര്യം

(എം. തൊമ്മൻ ബി. എ)

"അവർ പത്രോസിന്റെയും യോഹന്നാന്റെയും ധൈര്യം കാൺകയാലും ഇവർ പഠിപ്പില്ലാത്തവരും സാമാന്യരുമായ മനുഷ്യർ എന്നു ഗ്രഹിക്കയാലും ആശ്ചര്യപ്പെട്ടു; അവർ യേശുവിനോടുകൂടെ ആയിരുന്നവർ എന്നും അറിഞ്ഞു. (അപ്പൊ. പ്രവൃത്തികൾ 4: 13)

ക്രിസ്തീയമായ പ്രധാന സ്വഭാവവിശേഷങ്ങളുടെ കൂട്ടത്തിൽ ധൈര്യത്തെ നാം ഉൾപ്പെടുത്തുമോ എന്നു സംശയമാണ്. സാധാരണമായി സ്നേഹം, സൌമ്യത, സമാധാനം മുതലായ ശാന്തമായ ഗുണങ്ങളെയാണ് ക്രിസ്തീയസ്വഭാവത്തിന്റെ പ്രധാന അംശങ്ങളായി നാം ചിന്തിക്കുക.

എന്നാൽ പുതിയ നിയമത്തിലേക്കു് ഒന്നു കണ്ണോടിച്ചുനോക്കിയാൽ ധൈര്യം ആദിമക്രിസ്ത്യാനികളുടെയും ക്രിസ്തുവിന്റെയും സ്വഭാവത്തിൽ മുന്നിട്ടുനിന്നിരുന്നു എന്നു മനസ്സിലാക്കുവാൻ നമുക്കു കഴിയും. ധൈര്യമില്ലാതെ ഒരു ക്രിസ്ത്യാനി ആയി ജീവിക്കുവാൻ അക്കാലത്തു് അസാദ്ധ്യമായിരുന്നു. ആദ്യമായി നമ്മുടെ കർത്താവിനെത്തന്നെ നോക്കാം. ശാരീരികമായ ആപത്തുകളെ എതിരിടുവാൻ യേശുവിനുണ്ടായിരുന്ന ധൈര്യം അനിതരസാധാരണമായിരുന്നു. ഗലീലക്കടലിൽ കൂടി ചെറുപടകിൽ ശിഷ്യന്മാരുമായി സഞ്ചരിച്ചിരുന്നപ്പോൾ ഭയങ്കരമായ കൊടുങ്കാററടിച്ചു് പടകു മുങ്ങിപ്പോകുമെന്ന സ്ഥിതിയിലായി. യേശു സുഖനിദ്രയിൽ ലയിച്ചിരുന്നു. ഭയവിഹ്വലരായ ശിഷ്യന്മാർ പരിഭ്രമത്തോടെ ഗുരുവിനെ വിളിച്ചുണർത്തി. അപ്പോഴും യേശുവിനു യാതൊരു പരിഭ്രമവുമുണ്ടായില്ല. അദ്ദേഹം ശിഷ്യന്മാരുടെ വിശ്വാസക്കുറവിൽ അവരെ കുററപ്പെടുത്തുകയാണ് ചെയ്തതു്. പെരുന്നാൾ സമയത്തു് യെരുശലേം ദേവാലയത്തിൽ ക്രയവിക്രയം നടത്തിയിരുന്നവരെ യേശു ഓടിച്ചുപുറത്താക്കി. ആടുമാടുകളെ അടിച്ചോടിക്കുകയും നാണയം മാററക്കാരുടെ മേശകളെ മറിച്ചിടുകയും ചെയ്തു. നാട്ടുംപുറത്തുനിന്നും വന്ന അപരിചിതനായ ഈ മനുഷ്യൻ അന്നത്തെ യഹൂദമതാധികാരികളുടെ ശക്തിയെ ധിക്കരിച്ചുകൊണ്ടു് ചെയ്ത ഈ പ്രവൃത്തി ആ നിമിഷത്തിൽത്തന്നെ അദ്ദേഹത്തിന്റെ ജീവാപായത്തിനുപോലും ഇടവരുത്തുവാൻ മാത്രം അതിരു കടന്ന ഒന്നായിരുന്നു. ധാർമ്മികമായ തിന്മയെ എതിർക്കേണ്ടി വന്നപ്പോൾ യേശു ഇടംവലം നോക്കിയില്ല. തനിക്കുണ്ടാകാമായിരുന്ന ആപത്തിനെപ്പററി ചിന്തിക്കപോലും ചെയ്തില്ല. വാളും കുന്തവുമായി റോമൻ പടയാളികൾ തന്നെ അറസ്റ്റു ചെയ്യുവാൻ വന്നപ്പോഴും, പീലാത്തോസു തന്നെ ക്രൂശിൽ തൂക്കുവാൻ ജനക്കൂട്ടത്തിനു വിട്ടുകൊടുത്തപ്പോഴുമെല്ലാം യേശു പ്രദർശിപ്പിച്ചതുപോലെയുള്ള ധൈര്യം അപൂർവ്വമായിട്ടേ ലോകം കണ്ടിട്ടുള്ളു. എന്നാൽ ശാരീരികമായ ആപത്തിനെ അഭിമുഖീകരിക്കുന്നതിൽ യേശുവിനുണ്ടായിരുന്ന ധൈര്യത്തേക്കാൾ വിസ്മയാവഹമായിട്ടുള്ളതു് തന്റെ ധാർമ്മികമായ ധൈര്യമായിരുന്നു. തന്റെ സ്വജനങ്ങളും സർവ്വവുമുപേക്ഷിച്ചു് തന്നെ അനുഗമിച്ചിരുന്ന ശിഷ്യന്മാരും മനസ്സിലാക്കാതിരുന്ന മാർഗ്ഗങ്ങളായിരുന്നു യേശു സ്വീകരിച്ചിരുന്നതു്. ആരെല്ലാം തെററിദ്ധരിച്ചാലും ഉപേക്ഷിച്ചാലും പീഡിപ്പിച്ചാലും ആ മാർഗ്ഗങ്ങളിൽനിന്നു് അണുമാത്രമെങ്കിലും വ്യതിചലിക്കുവാൻ യേശു തയ്യാറില്ലായിരുന്നു. യേശുവിന്റെ ആത്മീയമായ ഏകാന്തത അസഹ്യമായിരുന്നു. നിഷ്ക്കളങ്കനായ താൻ കൊള്ളക്കാരുടെയും കുററവാളികളുടെയും കൂട്ടത്തിൽ എണ്ണപ്പെട്ടു. ഇതെല്ലാം നേരത്തെ അറിയാമായിരുന്നിട്ടും യേശു സധൈര്യം മുമ്പോട്ടുപോയി. ഇത്ര അത്ഭുതാവഹമായ ധൈര്യം മറെറവിടെ കാണാം. നമ്മുടെ കർത്താവിന്റെ ഈ ധൈര്യം ശിഷ്യന്മാരിലേക്കും താൻ പകർന്നു കൊടുത്തു. എന്നാൽ ശിഷ്യന്മാരുടെ ജീവിതത്തിൽ പെട്ടെന്നുണ്ടായ ഒരു വ്യത്യാസമല്ലായിരുന്നു ഇതു്. യേശുവിനെ പിടികൂടിയപ്പോൾ അവരെല്ലാവരുംതന്നെ ഓടി രക്ഷപ്പെട്ടു. അവരുടെ നേതാവായിരുന്ന പത്രോസ് ഭയാധിക്യത്താൽ ഗുരുവിനെ തള്ളിപ്പറയുകപോലും ചെയ്തു. എന്നാൽ കുറെ വാരങ്ങൾക്കുശേഷം വളരെ വ്യത്യസ്തമായ നിലയിൽ അവർ പ്രത്യക്ഷപ്പെട്ടു. മുമ്പു തങ്ങളെ ഭയചകിതരാക്കിയ ആ അധികാരികളുടെ മുമ്പിൽ, തങ്ങളുടെ ഗുരുവിനെ കുരിശിൽ തൂക്കിക്കൊന്ന ആ സ്ഥലത്തു് ഭയത്തിന്റെ കണികപോലുമില്ലാതെ ശിഷ്യന്മാർ പ്രത്യക്ഷപ്പെട്ട കാഴ്ച വിസ്മയനീയമാണ്. ''ഞങ്ങൾ മനുഷ്യരെയല്ല, ദൈവത്തെയാണ് അനുസരിക്കേണ്ടതെന്നു'' പറയുവാനുള്ള ചങ്കുറപ്പ് ഇപ്പോൾ അവർക്കുണ്ട്. "അവർ പത്രോസിന്റെയും യോഹന്നാന്റെയും ധൈര്യം കാൺകയാലും ഇവർ പഠിപ്പില്ലാത്തവരും സാമാന്യരുമായ മനുഷ്യർ എന്നു ഗ്രഹിക്കയാലും ആശ്ചര്യപ്പെട്ടു. അവർ യേശുവിനോടുകൂടെ ആയിരു

---

ള്ള സ്വാതന്ത്ര്യം ''കത്തോലിക്കപാതിരി''യായതുകൊണ്ടു് സാദ്ധ്യമല്ലെന്നു് വിധിക്കുന്ന രാഷ്ട്രീയ നീതിയെ ചോദ്യം ചെയ്യണം. ആ ബില്ലിൽ കാണുന്ന മതവിദ്വേഷവും മൌലികാവകാശധ്വംസനവും ആപൽക്കരമായസംഭവവികാസങ്ങളിലേക്കു തിരിയുമെന്നു സുവ്യക്തമായി കാണുന്ന പുരോഹിതന്മാർ പള്ളിയിൽ നടത്തുന്നതു് ഗൂഢാലോചനയല്ല. ഗൂഢാലോചനയാണെന്നു അപലപിച്ചു് പള്ളി തകർക്കുമെന്നു ഭീഷണിപ്പെടുത്തുവാൻ തുനിഞ്ഞ കമ്മ്യൂണിസ്റ്റുനേതാവിന്റെ തുറന്ന പ്രസ്താവന വിദ്യാഭ്യാസബില്ലിന്റെ അവ്യക്തമാക്കിയിട്ടിരിക്കുന്ന ഉദ്ദേശങ്ങളെ വിശദീകരിക്കുകയാണ് ചെയ്യുന്നതു്. ആദർശവാദികൾ യാഥാർത്ഥ്യബോധത്തോടുകൂടി പ്രശ്നങ്ങൾ അഭിമുഖീകരിക്കണം. നീരസം ദൈവികമായ വീക്ഷണഗതിയെ മാററിമറിക്കുവാൻ അനുവദിക്കരുതു്. ''നല്ല കാര്യങ്ങൾ'' മാത്രം നോക്കിനടന്നു് വഴിമദ്ധ്യേയുള്ള കുഴികളിൽഅന്ധമായി ചെന്നു ചാടാതെയിരിക്കാൻ ആദർശവാദികൾ പ്രത്യേകിച്ചു കരുതിയിരിക്കേണ്ടതാണെന്നു അനുസ്മരിപ്പിച്ചുകൊള്ളുന്നു.

—o—

ന്നവർ എന്നും അറിഞ്ഞു” ഭീരുക്കളായിരുന്ന നിസ്സാരന്മാരെ റോമാസാമ്രാജ്യത്തിൻെറ ശക്തിയെയും യഹൂദമതഭ്രാന്തന്മാരുടെ വിദ്വേഷത്തെയും വെല്ലുവിളിക്കുവാൻ ധൈര്യപ്പെടുത്തിയശക്തി എന്തായിരുന്നു? ദൈവത്തിൻെറ അജയ്യമായ ശക്തിയല്ലാതെ മറെറാന്നുമല്ല.

ഇതുപോലെയുള്ള ധൈര്യത്തിൻെറ മറെറാരു ദൃഷ്ടാന്തമാണ് പൗലൂസ് അപ്പോസ്തലൻെറ ജീവിതം. ക്രിസ്തുവിൻെറ സുവിശേഷം പ്രചരിപ്പിക്കുവാൻ പൗലൂസ് സ്വയം വരിച്ച കഷ്ടപ്പാടുകളുടെയും ആപത്തുകളുടെയും വിവരണം ആരെയാണ് അത്ഭുതപരതന്ത്രരാക്കാത്തത്? പുതിയനിയമത്തിൽ കാണുന്ന ക്രിസ്ത്യാനിത്വംഅതാണ്.അങ്ങിനെയുള്ള ധൈര്യമില്ലായിരുന്നെങ്കിൽ അക്കാലത്ത് ആക്കും തന്നെ ക്രിസ്തുവിൻെറ നാമം വഹിക്കുക സാദ്ധ്യമല്ലായിരുന്നു. ഇന്നത്തെ ചുററുപാടുകൾ അന്നത്തേതിൽ നിന്നു വളരെ വ്യത്യസ്തമായതുകൊണ്ട് ആദിമക്രിസ്ത്യാനികൾക്കുണ്ടായിരുന്ന ധൈര്യം ഇന്നു നമുക്കാവശ്യമില്ല എന്നു തോന്നിയേക്കാം. ചുററുപാടുകൾ വ്യത്യസ്തമാണ്. ശരിതന്നെ. ഇന്ന് ഒരാൾ ക്രിസ്ത്യാനി ആയതുകൊണ്ടുമാത്രം അയാളെ ആരും കല്ലെറിയുകയോ തടവിലാക്കുകയോ ചെയ്യുകയില്ലായിരിക്കാം. എന്നാൽ യഥാർത്ഥ ക്രിസ്ത്യാനി ആയി ജീവിക്കുവാൻ ഇന്നും വളരെ ധൈര്യം ആവശ്യമുണ്ട്. ഭൂരിപക്ഷത്തിൻെറ അഭിപ്രായത്തിനെതിരായി സത്യത്തെ മുറുകെ പിടിക്കുവാനും, അപകീത്തിയും നഷ്ടവും സഹിച്ച് ആത്മീയമൂല്യങ്ങളെ പരിരക്ഷിക്കുവാനും, സ്വാർത്ഥതാല്പര്യങ്ങൾക്കുവേണ്ടി മനസ്സാക്ഷിയെ ബലികഴിക്കാതിരിക്കുവാനും, ഭവിഷ്യത്തിനെ ഭയന്ന് ലൗകികാധികാരത്തിൻെറയും പ്രതാപത്തിൻെറയും മുമ്പിൽ മുട്ടുമടക്കാതിരിക്കുവാനും, മററുള്ളവരുടെ പ്രശംസയ്ക്കും പരിഹാസത്തിനും വശംവദനാകാതിരിക്കുവാനും, ഇതിനെല്ലാം ധൈര്യം അത്യന്താപേക്ഷിതമാണ്. നമ്മുടെ പ്രത്യാശകൾ ഫലപ്രാപ്തിയിലെത്താതെ ദുഃഖത്തിൻെറയും ദുരിതത്തിൻെറയും കാലങ്ങൾ നീണ്ടുനീണ്ടുപോകുമ്പോൾ, ഭാവി അന്ധകാരമയമായി തോന്നുമ്പോൾ,നമ്മുടെ പ്രയത്നങ്ങളും പ്രാർത്ഥനകളും നിഷ്ഫലമായി തുടരുമ്പോൾ, നാം സ്നേഹിക്കുന്നവർ നമ്മെ തിരിച്ചു സ്നേഹിക്കാതെയും യാതൊരു വിധത്തിലുള്ള സഹതാപവും സഹായവും പ്രദർശിപ്പിക്കാതെയുമിരിക്കുമ്പോൾ, നമ്മുടെ സ്വപ്നങ്ങളൊന്നും യാഥാർത്ഥ്യങ്ങളായി തീരാതിരിക്കുമ്പോൾ ദൈവത്തിൽ മാത്രം ആശ്രയംവച്ചുകൊണ്ടു് മുമ്പോട്ടുപോകുവാൻ ധൈര്യം ആവശ്യമാണ്.

ധൈര്യം ചിലക്ക് സ്വതസിദ്ധമായിട്ടുള്ള ഒരു ഗുണമാണെന്നു ചിലർ പറഞ്ഞേക്കാം. സ്വാഭാവികമായ ധൈര്യം ദുർഘടങ്ങൾ നിറഞ്ഞ ഈ ജീവിതത്തിൽ മതിയായതല്ല. ഒരു ക്രിസ്ത്യാനിയുടെ ധൈര്യം ദൈവത്തിലുള്ള അടിയുറച്ച വിശ്വാസത്തിൻെറ ഫലം മാത്രമാണ്. “കർത്താവിലും അവൻെറ അമിത ബലത്തിലും ശക്തിപ്പെട്ടുവിൻ”. ദൈവത്തിൻെറ അജയ്യമായ ശക്തിയിലുള്ള വിശ്വാസവും ആശ്രയവും ഏതുവിഷമഘട്ടത്തെയും തരണം ചെയ്യുവാനുള്ള ധൈര്യം നമുക്കു നൽകും. നമ്മുടെ എല്ലാ സംശയങ്ങളെയും ആകുലചിന്തകളെയും സർവ്വശക്തനും സ്നേഹസമ്പൂർണ്ണനുമായ ദൈവത്തിങ്കൽ ഭരമേൽപ്പിക്കുവാൻ നാം തയ്യാറുണ്ടോ? നമ്മെ അവൻ ധൈര്യപ്പെടുത്തും.

---

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. ലൂക്കോസ് 11: 37–54.**

നമ്മുടെ കർത്താവ് കുളിക്കാതെ ഭക്ഷണത്തിനിരുന്നു എന്നുള്ളതു തൻെറ ആതിഥേയനായ പരീശൻെറ വിമർശനത്തിനിടയാക്കി. മാന്യന്മാരായ യഹൂദന്മാർ ഒരിക്കലും അങ്ങനെ ചെയ്യുകയില്ലായിരുന്നു. പരീശൻെറ വിമർശനം അവരുടെ ജീവിതത്തിൻെറ പൊള്ളത്തരത്തെ ചൂണ്ടിക്കാണിക്കുവാൻ യേശുവിനു ഒരവസരം നൽകി. അവർ ബാഹ്യമായ ശുചിത്വംമാത്രമെ പാലിച്ചിരുന്നുള്ളൂ. ആന്തരീയമായ ശുചിത്വം അവഗണിക്കുകയും ചെയ്തിരുന്നു. മതത്തിൽ ബാഹ്യമായ ആചാരാനുഷ്ഠാനങ്ങൾക്കു സ്ഥാനമില്ലെന്നു കത്താവു പറയുന്നില്ല. സംഘടിതമായ മതത്തിൽ അവ ആവശ്യംതന്നെ. എന്നാൽ ആത്മാവിൻെറ ആന്തരീയനിലയേപ്പററി ശ്രദ്ധിക്കാതെ ബാഹ്യമായ അനുഷ്ഠാനങ്ങളിൽ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിക്കുന്നതു് ആപൽക്കരമാണ്. ആന്തരീയയാഥാർത്ഥ്യങ്ങളാണ് കൂടുതൽ പ്രാധാന്യം അർഹിക്കുന്നതു്.

**ചൊവ്വാ. ലൂക്കോസ് 12: 1–12**

കപടഭക്തി പാപമാണ്; മാത്രമല്ല, കപടഭക്തികൊണ്ടു ജീവിതത്തിൻെറ തനിനിറം അധികനാളത്തേയ്ക്കു മറച്ചുവെയ്ക്കുവാൻ ആക്കും കഴിയുകയില്ല. ക്രിസ്തു സത്യമാണ്. അവൻ തൻെറ ശിഷ്യന്മാരിൽ നിന്നു സത്യം ആവശ്യപ്പെടുന്നു. ഭയം മനുഷ്യജീവിതത്തിൽ വളരെ സ്വാധീനം ചെലുത്തുന്നു. ശരിയായ ഭയവും തെററായ ഭയവുമുണ്ട്. സർവ്വശക്തനായ ദൈവത്തിൻെറനേക്കു സ്നേഹാദരവുകളോടുകൂടിയുള്ള ഭയമാണ് ശരിയായ ഭയം. ദൈവത്തെ ഭയപ്പെടുന്നവക്ക് മനുഷ്യരേയോ ഇതരശക്തികളേയോ പ്രതികൂലസാഹചര്യങ്ങളേയോ ഭയപ്പെടേണ്ട ആവശ്യമില്ല. ഏററവും വിലകുറഞ്ഞ കുരികിൽപക്ഷിയേപ്പോലും കാത്തുസൂക്ഷിക്കുന്ന ദൈവം മനുഷ്യനെ എത്ര അധികമായി കാത്തുസൂക്ഷിക്കും? എന്നു കത്താവു ചോദിക്കുന്നു. മനുഷ്യൻ സ്വന്ത ഇഷ്ടത്താൽ തിന്മയെ നന്മയായി സ്വീകരിക്കുന്നപക്ഷം അതു് പരിശുദ്ധാത്മാവിനെദുഷിക്കയാണ്. ഇങ്ങനെ ദൈവത്തോടു മറുതലിച്ചു തൻെറ പരിശുദ്ധാത്മാവിൻെറ വെളിച്ചത്തെ ഇരുളാക്കി മാററുന്ന മനുഷ്യനു പാപമോചനം പ്രാപിക്കുക സാദ്ധ്യമല്ല. ഭയഭക്തിയോടും അനുതാപത്തോടുംകൂടി നാം ദൈവസന്നിധിയിൽ വർത്തിക്കണം.

**ബുധൻ. ലൂക്കോസ് 12:13–21**

വസ്തു ഭാഗംചെയ്യുവാൻ കത്താവിൻെറ സഹായം അപേക്ഷിച്ച മനുഷ്യൻ സാധാരണമായിട്ടുള്ള ഒരു ചിന്താഗതിയെ പ്രതിനിധീകരിക്കുന്നു. മാമോനെ സേവിക്കുവാൻ ദൈവത്തിൻെറ സഹായം ആവശ്യപ്പെടുന്നവർ അനേകരാണ്. ദൈവികകാര്യങ്ങളിൽ താൽപ്പര്യമില്ലാതെതന്നെ, ദൈവത്തേയും മതത്തേയും ലോകപ്രകാരമുള്ള അഭ്യുന്നതിക്കായി വിനിയോഗിക്കുന്ന സഭകളും നേതാക്കന്മാരും മനുഷ്യരുടെ പ്രശംസയ്ക്കു പാത്രീഭവിക്കാറുണ്ടു്. ദ്രവ്യാഗ്രഹംപോലെ മനുഷ്യനെ വഴിതെററിക്കുന്ന മററൊരു പാപമില്ല. യാതൊരു വേലയും ചെയ്യാതെ സു

ഖാനാഭോഗത്തിൽ മുഴകി ജീവിക്കുവാൻമാത്രം ആഗ്രഹിക്കുന്ന മൃഗീയമായ സ്വാർത്ഥതയിലേയ്ക്കു മനുഷ്യനെ അധഃപതിപ്പിക്കുവാൻ ധനത്തിനു കഴിയും. ഉപമയിലെ മൂഢനായ മനുഷ്യൻ 'ഞാൻ' 'എൻെറ' എന്നുള്ള പദങ്ങൾ മാത്രമാണ് ഉപയോഗിക്കുന്നതു്. അവൻെറ കണക്കുകൂട്ടലിൽ ദൈവത്തിനോ മററുള്ളവക്കോ സ്ഥാനമില്ല. ദൈവം അവൻെറ ജീവനെ ചോദിക്കുമ്പോൾ ദരിദ്രമായ ഒരാത്മാവല്ലാതെ മറെറാന്നും പരലോകത്തിലേയ്ക്കു കൊണ്ടുപോകാനായി അവനില്ല. യഥാർത്ഥസമ്പത്തു് യേശുക്രിസ്തുവിൽ ദൈവം നമുക്കു നൽകിയിട്ടുള്ള കൃപയെ സ്വീകരിച്ചു അതിൽ അനുദിനം വളരുകയാണ്.

വ്യാഴം. ലൂക്കോസ് 12:22–34.

ഇന്നലത്തെ ഭാഗത്തു വായിച്ചതുപോലെ, ശരിയായ ധനം ആത്മീയമായിട്ടുള്ളതാണെങ്കിൽ, ഒരു ക്രിസ്ത്യാനി ലൗകികമായ ആവശ്യങ്ങളെസംബന്ധിച്ചു വ്യാകുലപ്പെടേണ്ടതില്ല. ആകുലചിന്ത ദൈവത്തിലുള്ള വിശ്വാസക്കുറവിൻെറ ഫലമാണ്. മാത്രമല്ല, അതുകൊണ്ടു് യാതൊരു പ്രയോജനവുമില്ലതാനും. ആദ്യമായി ദൈവികകാര്യങ്ങൾ അന്വേഷിക്കണമെന്നു് പറഞ്ഞതുകൊണ്ടു് നാം ഏർപ്പെട്ടിരിക്കുന്ന തൊഴിലുകളിൽ ശ്രദ്ധിക്കേണ്ട എന്നർത്ഥമില്ല. ഏതുദ്ദേശത്തെ മുൻനിർത്തി നമ്മുടെ ജീവിതത്തെ ക്രമീകരിക്കണമെന്നാണ് കർത്താവു പഠിപ്പിക്കുന്നതു്. കേവലം ധനത്തെ സംബന്ധിച്ചായാലും ആത്മീയകാര്യങ്ങളെ സംബന്ധിച്ചായാലും കിട്ടണമെന്നുള്ളതിലധികമായി കൊടുക്കണമെന്നുള്ള ആഗ്രഹം നമ്മെ ഭരിക്കേണ്ടതാണ്. ദൈവത്തിൻെറ രാജ്യം അന്വേഷിക്കുന്നവർ സകലഭാരവും ദൈവത്തിൽ സമർപ്പിച്ചുകൊണ്ടു് വിശ്വാസത്തോടുകൂടി മുമ്പോട്ടു പോകണം. അപ്പോൾ ദൈവാനുഗ്രഹമുണ്ടാകും.

വെള്ളി. ലൂക്കോസ്. 12:35–40.

ദൈവത്തിലുള്ള വിശ്വാസത്തിൻെറ ഒരു വശമാണ് ദൈവത്തിൻെറ വരവിനായുള്ള ഒരുക്കവും കാത്തിരിപ്പും. യഥാർത്ഥ ദൈവവിശ്വാസം അലസതയ്ക്കു കാരണമല്ല. എപ്പോഴും ഒരുങ്ങിയിരിക്കേണ്ടതിൻെറ ആവശ്യത്തേക്കുറിച്ചു രണ്ടുപമകൾവഴിയായി കർത്താവു പഠിപ്പിക്കുന്നു: ഒന്നു്, കല്യാണത്തിനു പോയി മടങ്ങിവന്ന യജമാനൻെറ ഉപമ, മറേറതു്, രാത്രിയിൽ വന്ന കള്ളൻെറ ഉപമ. നമ്മുടെ കർത്താവിൻെറ രണ്ടാമത്തെ വരവിനേക്കുറിച്ചാണ് ഇവിടെ പറയുന്നതു്. അതു എപ്പോൾ സംഭവിക്കും എന്നു ആർക്കും അറിവില്ലാത്തതുകൊണ്ടു് ക്രിസ്ത്യാനി സദാ ഒരുങ്ങി ഇരിക്കണം. ലോകചരിത്രത്തിൻെറ അവസാനത്തെ കുറിക്കുന്ന ഒരു രണ്ടാമത്തെ വരവുണ്ടു്. എന്നാൽ നമ്മുടെ ജീവിതത്തിൻെറ ഓരോ പ്രധാനഘട്ടവും പുതിയ അവസരങ്ങളും കർത്താവിൻെറ വരവിനെ കുറിക്കുന്നവയാണ്. എപ്പോഴും കർത്താവിനു പ്രസാദകരമായ കാര്യങ്ങൾ ചെയ്യുകയും കർത്താവേ വരേണമേ എന്നു പ്രാർത്ഥിക്കുവാൻ തക്ക ഒരുക്കം നമുക്ക് ഉണ്ടായിരിക്കുകയും ചെയ്താൽ മതി. അനുതാപം, വിശ്വാസം, വിശുദ്ധി, സേവനം എന്നിവയ്ക്കു നമ്മുടെജീവിതത്തിൽ സ്ഥാനമുണ്ടെങ്കിൽ അതുതന്നെയാണ്കർത്താവിൻെറ വരവിനായുള്ള ഒരുക്കം.

ശനി. ലൂക്കോസ് 12: 41–48.

കർത്താവിൻെറ വരവിനായി ഒരുങ്ങി ഇരിക്കേണ്ട ആവശ്യത്തേക്കുറിച്ചുള്ള മൂന്നാമത്തെ ഉപമയാണിതു്. ഈ ഉപമയിൽ പ്രധാനമായി പഠിപ്പിക്കുന്നതു് സേവനത്തിൻെറ സ്ഥാനത്തേക്കുറിച്ചാണ്. പ്രത്യേകിച്ചും സഭയിൽ ചുമതലകൾ വഹിക്കുന്നവരെ ഉദ്ദേശിച്ചു കർത്താവു് ഈ ഉപമ പറഞ്ഞതായി വിചാരിക്കുന്നതിൽ തെററില്ല. എന്നാൽ പൊതുവെ സഭയിലെ എല്ലാ അംഗങ്ങളേയും ബാധിക്കുന്ന കാര്യവുംകൂടിയാണിതു്. ക്രിസ്ത്യാനിയുടെ വിശ്വാസവും ഉദ്ദേശങ്ങളും പരീക്ഷിക്കപ്പെടുന്നതു് സേവനത്തിലാണ്. അവിശ്വസ്തനും അലസനുമായ ദാസനേക്കുറിച്ചു വളരെ ക്രൂരമായ ഭാഷയിലാണ് കർത്താവു സംസാരിക്കുന്നതു്. ദൈവത്തിൻെറ ഇഷ്ടം അറിയുന്നതനുസരിച്ചു നമ്മുടെ ചുമതലകൾ വർദ്ധിക്കുകയും അനുസരണക്കേടിലുള്ള കുററബോധം കൂടുതൽ ആഴമായി നമുക്കു അനുഭവപ്പെടുകയും ചെയ്യും. ദൈവത്തേക്കുറിച്ചുള്ള നമ്മുടെ അറിവനുസരിച്ചു നാം ജീവിക്കുന്നുണ്ടോ? നമുക്കു ലഭിച്ച വെളിച്ചവും അവസരങ്ങളും അനുസരിച്ചായിരിക്കും നമ്മുടെ മേലുള്ള ന്യായവിധി. യാതൊരു ഒഴികഴിവും പറയാൻ നമുക്കു അവകാശമില്ല. കൂടുതൽ അറിവല്ല നമുക്കാവശ്യമായിട്ടുള്ളതു്. അറിഞ്ഞിട്ടുള്ള കാര്യങ്ങളെ പ്രവൃത്തിയിൽ വരുത്തുകയാണ്.

പ്രവചനവും പ്രവചനഗ്രന്ഥങ്ങളും 5

# പ്രവാചകന്മാരുടെ കാലം

(ഫാദർ. എം. വി. ജോർജ്ജ് എം. എ. എസ്. ടി. എം.)

വിശുദ്ധവേദപുസ്തകത്തിൽ പ്രവചനപുസ്തകങ്ങൾ അവ എഴുതപ്പെട്ട കാലമനുസരിച്ചല്ല ക്രമീകരിച്ചിരിക്കുന്നതു്. കൂടാതെ യെശയ്യാവിൻെറയും സഖറിയായുടെയും പുസ്തകങ്ങൾ ഒന്നിലധികം വ്യക്തികളാൽ എഴുതപ്പെട്ടതാണെന്നാണു് പണ്ഡിതമതം. യോവേൽ, ഒബദ്യാവു് എന്നീ പുസ്തകങ്ങളുടെ കാലഘട്ടം നിശ്ചയിക്കുക പ്രയാസമാണു്. യോനാപ്രവാചകൻ ബി. സി. എട്ടാം നൂററാണ്ടിൽ ജീവിച്ച ആളാണെങ്കിലും (2രാജാ. 14:25) അദ്ദേഹത്തിൻെറ പേരുള്ള പുസ്തകം അടിമകാലം കഴിഞ്ഞു് എഴുതപ്പെട്ടിട്ടുള്ളതാണു്. യെശയ്യാ 40 മുതൽ 55 വരെ അദ്ധ്യായങ്ങൾക്കു് രണ്ടാം യെശയ്യാവെന്നും 56 മുതൽ 66 വരെയുള്ള അദ്ധ്യായങ്ങൾക്കു് മൂന്നാം യെശയ്യാവെന്നും പേർവിളിക്കത്തക്കവണ്ണം അവ എഴുതപ്പെട്ടകാലം വിഭിന്നമാണു്. അതുപോലെതന്നെ സഖറിയാ 9 മുതൽ 14 വരെയുള്ള അദ്ധ്യായങ്ങളും ആദ്യത്തെ 8 അദ്ധ്യായങ്ങളേക്കാൾ വ്യത്യസ്തമായ ഒരു കാലഘട്ടത്തിലാണു് എഴുതീട്ടുള്ളതു്. താഴെക്കാണുന്ന പട്ടിക പരിശോധിച്ചാൽ ഓരോ പ്രവചനപുസ്തകവും ഉദ്ദേശം ഏതുകാലത്താണു് എഴുതീട്ടുള്ളതെന്നു മനസ്സിലാക്കാം.

| കാലഘട്ടം. | ഇസ്രായേൽ. | യഹൂദ. | നൂററാണ്ടു്. |
|---|---|---|---|
| അസ്സീറിയൻ | ആമോസ് 760-750 Bc<br>ഹോശയാ 750-737 | യെശയ്യാ. 740-700<br>മീഖാ 724 മുതൽ<br>യെഫന്യാ 627<br>നഹൂം 610-608 | 8—ാം |
| കാൽദിയൻ | ജറുശലേം | ഹാബക്കുക് 605-600<br>യെരമ്യാ 626-586 | 7—ാം |
| | ബാബിലോൺ | യെസക്കി: 593-573<br>യെശയ്യാ—<br>13-14, 34, 35,<br>40—66—540 | 6—ാം |
| പേർഷ്യൻ | | ഹഗ്ഗായി<br>സഖറിയാ1-8 ) 520<br>മാലാഖി 460-450 | 5—ാം |

ഇപ്രകാരം കാലം നിശ്ചയിക്കുന്നതിനു് പ്രവചനപുസ്തകങ്ങളിൽ തന്നെ അതതു പ്രവാചകന്മാരുടെ പ്രവചനം ഏതു രാജാക്കന്മാരുടെ കാലത്തായിരുന്നുവെന്നു് മുഖവുരയായി പറഞ്ഞിരിക്കുന്നതു സഹായകമാണു്. ഉദാഹരണമായി യെശയ്യാ 1:1, യിരമ്യാ 1:2, യെഹസ്കിയേൽ 1:2, ഹോശയ്യാ 1:1 ആമോസ് 1:1, മുതലായവ നോക്കുക. ഓരോ പ്രവചനപുസ്തകത്തിലും പറഞ്ഞിരിക്കുന്ന രാജാക്കന്മാരെക്കുറിച്ചു ചരിത്രപുസ്തകങ്ങളിൽ കാണുന്ന വിവരങ്ങൾകൂടി പരിശോധിച്ചു് പ്രവചനപുസ്തകങ്ങൾ പഠിക്കുന്നതു് ചരിത്രപശ്ചാത്തലത്തിനു സഹായകമാണു്. ആയതിലേക്കു് അക്കാലത്തെ പ്രധാനപ്പെട്ട ചില രാജാക്കന്മാരുടെ ഭരണകാലവും അവരെക്കുറിച്ചുള്ള വേദഭാഗവും താഴെ ചേർക്കുന്നു.

| എ. യഹൂദയിലെ രാജാക്കന്മാർ— | കാലം | വേദഭാഗം |
|---|---|---|
| അമസ്യാവു് | 796-782 | 2 രാജ. 14<br>2 ദിന. 25 |
| ഉസ്സിയാവു് | 782-740 | 2 രാജ. 15:1-7<br>2 ദിന. 26 |

(ശേഷം 7—ാംപേജിൽ)

# വിവിധവാർത്തകൾ

വിദ്യാഭ്യാസബില്ലിനു അനുമതി നൽകരുതെന്നു മാനേജേഴ്സ് അസോസിയേഷനും മലബാറിലെ മുസ്ലീം ലീഗ് കമ്മിററികളും ഇൻഡ്യൻ പ്രസിഡണ്ടിനോടും കേരളാ ഗവർണറോടും അഭ്യർത്ഥിച്ചിരിക്കുന്നു.

## സ്വർഗ്ഗരാജ്യത്തേക്കുള്ള പാസ്പോർട്ട്

വിദ്യാഭ്യാസബില്ലിനെ എതിർക്കുന്നവരേക്കാൾ മുമ്പേ സ്വർഗ്ഗരാജ്യത്തിലേക്കുള്ള പാസ്പോർട്ട തനിക്കായിരിക്കും ലഭിക്കുന്നതെന്നു മന്ത്രി മി. ജോസഫ് മുണ്ടശ്ശേരി ഒരു പ്രസംഗത്തിൽ അവകാശപ്പെട്ടിരിക്കുന്നു.

## അവശക്രൈസ്തവർ

പട്ടികജാതികാക്കു നൽകപ്പെടുന്ന എല്ലാ ആനുകൂല്യങ്ങളും അവശക്രൈസ്തവക്കു നൽകണമെന്നു ക: കോ: വർക്കിംഗ്കമ്മിററി ശക്തിയായി അഭ്യർത്ഥിച്ചിരിക്കുന്നു.

## ആൽബർട്ടു്ഷ്വൈററ്സർ

ആഫ്റിക്കൻ വനാന്തരങ്ങളിലെ ലാംബറീനിൽ സേവനമനുഷ്ഠിക്കുന്ന മിഷനറിഡോക്ടർ ആൽബർട്ടു്ഷ്വൈററ്സറിൻെറ ജീവിതത്തെ ചിത്രീകരിക്കുന്ന ഒരു ഫിലിം തയ്യാറായിരിക്കുന്നു.

## പോപ്പിൻെറ ഉൽബോധനം.

ജസ്യൂട്ട്പാതിരിമാർ പുകവലി ഉപേക്ഷിക്കണമെന്നും പണച്ചെലവുള്ള ഉല്ലാസയാത്രകൾ നടത്തരുതെന്നും മാർപാപ്പാ തിരുമേനി തന്നെ സന്ദർശിച്ച ജസ്യൂട്ടസംഘമേതാക്കന്മാരെ ഉൽബോധിപ്പിച്ചിരിക്കുന്നു. പാപപ്പെട്ടവനായ ക്രിസ്തുവിൻെറ ശിഷ്യന്മാരെപ്പോലെ കാണപ്പെടുന്നതിനു പാതിരിമാർ മനുഷ്യപ്രകൃതിക്കു് സുഖദായകവും ഉല്ലാസകരവുമായതും ലക്ഷ്യപ്രാപ്തിക്കു ആവശ്യമില്ലാത്തതുമായ കാര്യങ്ങളെ വജ്ജിച്ചു് ആത്മാക്കളുടെ രക്ഷയ്ക്കുവേണ്ടി ധനം വിനിയോഗിക്കണമെന്നത്രെ പോപ്പിൻെറ നിർദ്ദേശം. ലഹരിപദാർത്ഥങ്ങൾ ഉപയോഗിക്കുന്ന കാര്യത്തിൽ ചില കത്തോലിക്കാപാതിരിമാർ റെക്കോഡ് ഭേദിച്ചിരിക്കുകയാണെന്നുള്ള സത്യം പോപ്പും മനസ്സിലാക്കിയിരിക്കുന്നു.

—o—

# പാത്രിയർക്കീസ് തെരഞ്ഞെടുപ്പും സമാധാനവും

## റവ. ഡോ. സൈമൻെറ പ്രസംഗം

(സ്വന്തം പ്രതിനിധി) കോട്ടയം സെ. 15

അടുത്തുവരുന്ന പാത്രിയർക്കീസ് തെരഞ്ഞെടുപ്പിലെ സ്ഥാനാർത്ഥികൾ, ബയ്റൂട്ടിലെ യാക്കോബ് മാർ സേവേറിയോസ് തിരുമേനി(മഞ്ഞിനിക്കര ദയറായിൽ താമസിച്ചിരുന്ന അബ്ദൽ ആഹാദ്റമ്പാൻ) യും മൂസലിലെ മാർ ഗ്രീഗോറിയോസ് തിരുമേനിയുമാണെന്നും അവരിൽ പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെടുവാൻ കൂടുതൽ സാദ്ധ്യതയുള്ളതു്. യാക്കോബ് മാർ സേവറിയോസിനാണെന്നും റവ. ഡോ. സൈമൺ പ്രസ്താവിച്ചിരിക്കുന്നു.

മദ്ധ്യപൂർവ്വയൂറോപ്യൻ രാജ്യങ്ങളിൽ പര്യടനം നടത്തിയശേഷം ഇവിടെ എത്തിയ ഡോ. സൈമൺ കഴിഞ്ഞ ഞായറാഴ്ച വൈകിട്ടു ബസ്റ്റോട്ടലിൽ വച്ചു ശ്രീ വക്കി ജോർജ്ജിൻെറ അദ്ധ്യക്ഷതയിൽ ചേന്ന സ്വീകരണ യോഗത്തിൽ പ്രസംഗിക്കുകയായിരുന്നു. പത്രപ്രവത്തകക്കുവേണ്ടി ജർണ്ണലിസ്റ്റ് ശ്രീ. വി. ഏ. അലക്സാണ്ടറാണ് യോഗം സംഘടിപ്പിച്ചതു്.

റവ. ഡോ. സൈമൺ തുടന്നു:—

ഞാനുൾപ്പെട്ടു നിൽക്കുന്ന യാക്കോബായസഭയിൽ ഏതുവിധത്തിലെങ്കിലും (സിറിയായിൽ പറയുന്നതു സിറിയൻ ഓത്തഡോക്സ് ചർച്ചഎന്നാണ്) സമാധാനംസ്ഥാപിക്കുകഎന്നതായിരിക്കുംപുതിയ പാത്രിയർക്കീസിൻെറ പ്രഥമകൃത്യം. അതിനുവേണ്ടിപാത്രിയർക്കീസ് മലങ്കരയിൽഎത്തി പ്രവത്തിക്കേണ്ടതാണെന്നാണു ഹോംസിലെ സുന്നഹദോസ് നിശ്ചയം. മലങ്കരസഭയിലെ ഭിന്നതകൾ തീക്കാൻ സിറിയായിലെ സഭാംഗങ്ങൾക്കു് അത്യാകാംക്ഷയുണ്ടു്. സിറിയായിലെ എല്ലാ മതാനുയായികൾക്കും പാത്രിയർക്കാ സിംഹാസനത്തോടു വലിയ സ്നേഹമാണുള്ളതു്. കാലം ചെയ്ത പാത്രിയർക്കീസിൻെറ മൃതദേഹം ഒട്ടധികം മുസ്ളീങ്ങൾ സന്ദർശിച്ചു് അന്ത്യോപചാരങ്ങൾ ചെയ്യുകയുണ്ടായി. ആസന്നഭാവിയിൽതന്നെ സഭയിൽ സമാധാനം ഉണ്ടാകുമെന്നാണ് എൻെറ പ്രതീക്ഷ.

ടക്കി തുടങ്ങിയ മദ്ധ്യപൂർവ്വദേശരാജ്യങ്ങൾക്കു് അമേരിക്കാ ധാരാളം ഡോളർ നൽകുന്നുണ്ടെങ്കിലും അവിടുത്തെ ജനങ്ങളുടെ കൂറു് റഷ്യയോടാണെന്നും ഇന്ത്യയുടെ നില വിലമതിക്കപ്പെടുന്നുണ്ടെന്നും ഡോ. സൈമൺ പ്രസ്താവിക്കയുണ്ടായി. അടുത്തുതന്നെ ഡോ. സൈമൺ റഷ്യൻ ഓത്തഡോക്സ്സഭാസന്ദർശനാത്ഥം മോസ്കോയിലേക്കു പോകുന്നതാണ്.

---

| | | | |
|---|---|---|---|
| യോഥാം | 740–735 | 2 രാജ. | 15:32–38 |
| | | 2 ദിന. | 27 |
| ആഹാസ് | 735–727 | 2 രാജ. | 16 |
| | | 2 ദിന. | 28 |
| യെസക്കിയാവു് | 727–686 | 2 രാജ. | 18:9,10 |
| മനശ്ശ | 686–641 | 2 രാജ. | 1:1–18 |
| | | 2 ദിന. | 33:1–21 |
| അമ്മോൻ | 641–639 | 2 രാജ. | 21:19–26 വരെ |
| | | 2 ദിന. | 33:21–35 |
| യോശിയാവു് | 639–608 | 2 രാജ. | 22:1,23:30 വരെ |
| | | 2 ദിന. | 34—35 |
| യഹോയാക്കീം | 608–597 | 2 രാജ. | 24:1—8 |
| | | 2 ദിന. | 36:4—9 |
| യഹോയാക്കിൻ | 597—— | 2 രാജ. | 24:8—17 |
| | | 2 ദിന. | 36:9—10 |
| സിദെക്കിയാ | 597–586 | 2 രാജ. | 24:18– 25:22 |
| | | 2 ദിന. | 36:11—31 |
| ബി. ഇസ്രയേലിലെ രാജാക്കന്മാർ. | | | |
| യെരോബയാം | 781–740 | 2 രാജ. | 14:23—29 |
| സഖറിയാ | 740— | 2 രാജ. | 15:8—22 |
| ഷല്ലും | 740-ൽ ഒരുമാസം | ടി | |
| മെനഹേം | 739 | | |
| പെക്കാഹ്യാവു് | 739–737 | 2 രാജ. | 15:23—26 |
| പെക്കഹ് | 737–732 | 2 രാജ. | 15:27—31വരെ |
| ഹോശയാ | 732–722 | 2 രാജ. | 17 |

മേൽകാണിച്ചിരിക്കുന്ന വേദഭാഗങ്ങൾ സശ്രദ്ധം വായിച്ചാൽ പ്രവചനങ്ങൾ എഴുതിയ പ്രവാചകന്മാരുടെ കാലത്തുള്ള രാഷ്ട്രീയവും മതപരവുമായ നിലവാരം മനസ്സിലാകുന്നതാണ്.

---

രണ്ടു സ്നേഹിതന്മാർ

## അദ്ധ്യായം 27.

# നേതാവു് ആരു്?

(എം. കുര്യൻ)

തെയോഫിലോസ് ഒരു മാസം കഴിഞ്ഞു് അന്ത്യോഖ്യയിലേക്കു മടങ്ങി. അതിനകം അദ്ദേഹം അപ്പൊളോണിയസിൻെറ വിവാഹത്തിനു് അനുമതി നൽകുകയും, വിവാഹ കർമ്മത്തിൽ സംബന്ധിക്കുകയുംചെയ്തു. സന്തുഷ്ടിനിറഞ്ഞ ഒരു പുതിയ കുടുംബത്തിൻെറ ആരംഭം കണ്ടുണ്ടായ ആനന്ദം, അന്ത്യോഖ്യയിൽ തിരിച്ചെത്തുമ്പോഴും ആ വത്സല പിതാവിൻെറ ഹൃദയത്തിൽ അലയടിച്ചിരുന്നു.

തർസോസിലും കിലിക്ക്യാദേശങ്ങളിലും നസ്രായനിലുള്ള വിശ്വാസം പ്രചരിക്കുന്നതായുള്ള വാർത്തകൾ ഇടയ്ക്കിടെ കിട്ടാറുണ്ടു്. പ്രവിശ്യാ ഗവർണ്ണർമാർ അക്കൂട്ടരുടെമേൽ അഴിച്ചുവിട്ട പീഡനനടപടികൾ തൽക്കാലത്തേക്കെങ്കിലും നിറുത്തിവയ്ക്കണമെന്നു ജൂണിയസ്ഗാലിയോ ശുപാർശചെയ്യുകയുണ്ടായി.

ലൂക്കോസ് ധനികരായ തൻെറ രോഗികളെ പരിശോധിച്ചു്ചികിത്സിച്ചുപോന്നു. അമിതാഹാരം,മദ്യപാനം തുടങ്ങിയ ദുഷിച്ച ജീവിതചര്യകളുടെ ഫലമായി നേരിടുന്ന രോഗങ്ങളാണധികവും. സ്ത്രീകൾക്കാണെങ്കിൽ വൈകുന്നേരം വിരുന്നുസൽക്കാരങ്ങൾക്കു് ഉടുത്തൊരുങ്ങുക എന്നതൊഴിച്ചു മറെറാരു തൊഴിലുമില്ല. അക്കൂട്ടരെ പിടികൂടുന്ന രോഗം മിക്കവാറും ഒരുജാതിതന്നെ. ഈ ധനികരായ സ്ത്രീപുരുഷന്മാരെ ചികിത്സിക്കുന്നതുകൊണ്ടു പണം ധാരാളം സമ്പാദിക്കാം. പക്ഷേ ലൂക്കോസിനു് അതു മനസ്സമാധാനം നൽകിയില്ല. ഇങ്ങനെ ജീവിക്കുന്നതുകൊണ്ടെന്താണൊരു പ്രയോജനം? തൻെറ വൈദ്യകുശലത ഇവ്വിധത്തിൽ ഇക്കൂട്ടരുടെയിടയിൽ നഷ്ടപ്പെടുത്താമോ? ജീവിതത്തിനു് എന്താണൊരുദ്ദേശം?....അസ്വസ്ഥതയുടെ തിരമാലകൾ ഫണമുയർത്തി.

വസന്തകാലത്തിലൊരു സുന്ദരമായ സന്ധ്യ. ഭവനത്തിൻെറ മട്ടുപ്പാവിൽനിന്നു ലൂക്കോസ് നഗരത്തിലെ ദീപാലങ്കാരം നോക്കി ചിന്താമഗ്നനായി നിൽക്കുകയാണു്. തൻെറ വൈദ്യപരിശീലനം ജീവൻ രക്ഷിക്കുന്നതിനുവേണ്ടി ഉപയോഗിക്കേണ്ടതല്ലേ? ഇവിടെ കുറെ ധനികന്മാരുടെ ഭോഗാലസമായ ജീവിതത്തിനു് ഉപശാന്തി നൽകി ഇങ്ങനെ കഴിഞ്ഞാൽമതിയോ? ചിന്തയുടെ ചുരുളുകൾ കെട്ടഴിഞ്ഞുവിടരുകയാണു്.

താഴെ വാതിൽക്കൽ ആരോ മുട്ടുന്ന ശബ്ദം കേൾക്കാം. കയറിവരുന്നതിനുള്ള അനുജ്ഞ കിട്ടിയതോടെ ആഗതൻ കോവണിപ്പടി കേറിത്തുടങ്ങി.

"ഹാ! പ്രോബസ്സോ? സന്തോഷം. കണ്ടിട്ടു കുറേക്കാലമായല്ലൊ."

"പിടിപ്പതു ജോലിയുണ്ടു്.ഒരുസമയത്തും ഇളവില്ല. ഞാൻസഹായം തേടി ഇറങ്ങിയതാണു്. ഒരു സ്നേഹിതൻ നിൻെറ വൈദ്യസഹായം ആവശ്യപ്പെടുന്നു."

"ആരാണതു്?"

"തർസോസുകാരനായ ശൌൽ. അല്ല, ഇപ്പോൾ പൌലോസ് എന്ന പേരിലാണു് അറിയപ്പെടുന്നതു്."

"ശൌലോ? ശൌൽ ഇവിടെ അന്ത്യോഖ്യയിൽ എന്തെടുക്കുന്നു?"

ശൌൽ ഇവിടെ വന്നിട്ടു് ഏതാനും മാസമായി. ബർന്നബാസിൻെറയും മററുചിലരുടെയുംകൂടെ പ്രസംഗിച്ചും പ്രബോധിപ്പിച്ചുംനടക്കുന്നു. ബർന്നബാസിനെ അറിയുമായിരിക്കും?"

"അറിയാം. സ്റ്റേഡിയത്തിൽവച്ചു ഒരു ദിവസം കണ്ടു. പക്ഷെ പ്രോബസ്, നിങ്ങൾ അവരുടെകൂടെ എന്തു ചെയ്യുന്നു? ഡോക്ടരെ തെരക്കുന്നതിനു നിങ്ങളെ പറഞ്ഞയയ്ക്കാനിടയായതെങ്ങനെ?"

"ഞാൻ നദീതീരത്തായി ഒരു മരുന്നുകട തുറന്നു് പ്രവർത്തനമാരംഭിച്ചതു് അറിയാമല്ലൊ. മരുന്നുവില്പനയ്ക്കു പുറമെ എന്നെക്കൊണ്ടാവുംവിധത്തിലുള്ള ചികിത്സകളും നടത്തിക്കൊണ്ടാണിരിക്കുന്നതു്. പാവപ്പെട്ടവർ തിങ്ങിപ്പാർക്കുന്ന ചേരികളിൽ ഡോക്ടർമാരുടെ സേവനം ലഭിക്കാറേയില്ല."

"അപ്പോൾ നിങ്ങൾ ദരിദ്രക്കിടയിൽ സേവനമനുഷ്ഠിക്കുകയാണോ?

പ്രോബസ് ചിരിച്ചു. "ധനികന്മാരുടെ കഷണ്ടിരോഗത്തിനും മററും ചികിത്സിച്ചു് അവരോടു പണം പിടുങ്ങി മരുന്നു വാങ്ങാൻ നിവൃത്തിയില്ലാത്ത പാവങ്ങളെ സഹായിക്കുകയാണെന്നു് ഒരർത്ഥത്തിൽ പറയാം."

"നീയൊരു മഹാവിരുതനാണു്. പ്രോബസേ! അന്നന്നത്തേക്കു മാത്രം ജീവിച്ചാൽമതിയെന്നുള്ള നിൻെറ തത്വശാസ്ത്രം എവിടെപ്പോയി?"

പ്രോബസ് പരിഭവസ്വരത്തിൽ പറഞ്ഞു: "എൻെറ പ്രാർത്ഥനഎന്നും ഞാനർഹിക്കുന്നതെനിക്കു തരണേ" എന്നാണു്. ഞാൻ ദരിദ്രർക്കു കൊടുക്കുന്നതിനാൽ ധനികരിൽനിന്നു കൂടുതൽ വാങ്ങുന്നതിനു് എനിക്കു് അർഹതയുണ്ടു്."

"പ്രസംഗം മതിയാക്കി നമുക്കു പുറപ്പെടാം. സ്നേഹിതനായ ശൌലിനു് എങ്ങനെയിരിക്കുന്നെന്നു നോക്കാം."

പാലം കടന്നു് അവർ ഒരോണ്ടീസ് നദിയുടെ തെക്കേക്കരയിലൂടെ നീണ്ടുവളഞ്ഞുപോകുന്ന പാതവഴി പടിഞ്ഞാറോട്ടു നടന്നു.ലൂക്കോസ് ആദ്യമായിട്ടാണു് നഗരത്തിൻെറ ഈ ഭാഗത്തേക്കു യാത്ര ചെയ്യുന്നതു്. നദിയുടെ വടക്കേക്കരയിലാണു് ധനികരും സംസ്ക്കാരസമ്പന്നരുമായ പൌരന്മാർ നിവസിക്കുക. തെക്കേക്കരയിലുള്ളവരുമായി അവർക്കു കാര്യമായ സമ്പർക്കമൊന്നുമില്ല.

പാതയിൽ പാവപ്പെട്ട ഒട്ടധികം ജനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും യാത്ര ചെയ്യുന്നുണ്ടു്. വൃത്തിശൂന്യവും ഇടുങ്ങിയതുമായ ധാരാളം കുടിലുകൾ പാതയരുകിൽ തിങ്ങിക്കൂടി നിൽക്കുന്നതു കാണാം. ആരോഗ്യംനശിച്ചു് പട്ടിണിക്കോലങ്ങളുടെ ഒരു നൃത്യമാണാപ്രദേശത്തു് നടക്കുന്നതെന്നു വേണമെങ്കിൽ പറയാം.

ഡോക്ടർ വിസ്മയാധീനനായി. ജീവിതത്തിൻെറ സുന്ദരവശങ്ങൾ നുകരുന്നതിനു് അക്ഷമപൂണ്ടു വിരണ്ടുനടന്ന പ്രോബസ് മാക്സിമസ് എങ്ങനെ ഈ പ്രദേശത്തു വന്നുപെട്ടു? "പ്രോബസേ! നിങ്ങൾക്കു് എങ്ങനെ ഈ പാവപ്പെട്ടവരിൽ താല്പര്യമുദിച്ചു?" ലൂക്കോസ് സംശയം വാഗ്രൂപേണ പുറത്തു വിട്ടു.

"ഞാൻ ഒരു തത്വശാസ്ത്രജ്ഞനാണു്. ആവിധത്തിൽ സ്ത്രീപുരുഷന്മാരായ വ്യക്തികളുടെ കാര്യത്തിൽ എനിക്കു താൽപ്പര്യമുണ്ടു്. അവരുടെ

ധനസ്ഥിതിയൊ വർണ്ണവർഗ്ഗ വ്യത്യാസങ്ങളൊ എന്നെ സ്വാധീനിക്കാറില്ല. ഞാൻ താമസിക്കുന്ന ഭാഗത്തുള്ള സ്വത്തുകാരുടെയിടയിൽ മാത്രമായി എന്റെ പ്രവർത്തനം പരിമിതപ്പെട്ടുന്നപക്ഷം—അവരെമാത്രം പരിചയിക്കാനേ സംഗതി വരുന്നുള്ളുവെന്നുവരുകിൽ— മനുഷ്യവൃന്ദം കേവലം മൃഗതുല്യരാണെന്ന നിഗമനത്തിലാവും ഞാനെത്തുക. ഇരതേടി ആഹാരംകഴിച്ചു് ഉറങ്ങുന്നതിനു് ഇഴഞ്ഞുപോകുന്ന മൃഗങ്ങളെക്കാൾ യോഗ്യത അവർക്കേതുകാര്യത്തിലുണ്ടു്? മൃഗങ്ങളാണു് അവരെക്കാൾ സ്വൽപ്പംകൂടി ഉയർന്നതെന്നു ഞാൻ പറയും. കുറഞ്ഞപക്ഷം തീററിക്കാര്യത്തിലും ലൈംഗികാസക്തിയുടെ കാര്യത്തിലും അവ ചില നിയന്ത്രണങ്ങളെല്ലാം പാലിക്കും. നമ്മുടെ കുബേരന്മാരുടെ കാര്യത്തിൽ അതുപോലും കാണാനില്ല. എന്നാൽ നദിക്കു് ഇക്കരെ വന്നുപരിചയപ്പെട്ടപ്പോൾ ഞാൻ വാസ്തവത്തിൽ മനുഷ്യജീവികളെ കണ്ടെത്തി. പട്ടിണിയും രോഗവുമായിമല്ലടിക്കുന്ന മനുഷ്യർ, പ്രകൃതിശക്തികളോട്ട പടപൊരുതി ജീവിക്കാൻ സാഹസപ്പെടുന്ന മനുഷ്യർ, അവരെ കാണുന്നതിലൊരു സന്തോഷമുണ്ടു്. അവരെ സഹായിക്കാൻആവുന്നതു ചെയ്യുക നിർവൃതിദായകമായ ഒരനുഭവമാണു്. ജീവിതപോരാട്ടത്തിൽ അവർ പ്രദർശിപ്പിക്കുന്ന സാഹസികത ആർക്കും ആവേശം നൽകും.''

''എന്റെ ചിന്തകളും ഏകദേശം ആ രീതിയിലാണൊഴുകിക്കൊണ്ടിരിക്കുന്നതു്'' ലൂക്കോസ് പറഞ്ഞു.

പ്രോബസ് തുടർന്നു:'' ഇവിടെ ഈ തെരുവിൽ നിന്നുകൊണ്ടു് ''മനുഷ്യവംശത്തിനു് ഇനിയൊരാശയ്ക്കും വകയില്ലെന്നു് ഉറപ്പിച്ചു പറയാൻ ഒരു തത്വശാസ്ത്രജ്ഞനും ധൈര്യപ്പെടുകയില്ല. നോക്കു. ചുററുപാടും പണിയെടുക്കുന്നവരെ സൂക്ഷിക്കു. ക്ലേശത്തോടെ അവർ ജോലി ചെയ്യുമ്പോഴും ഏതോ ആത്മവീര്യവും ആത്മാഭിമാനവും അവരിൽ പ്രതിബിംബിക്കുന്നതായി കാണുന്നില്ലേ?''

ആ പരിസരങ്ങളിൽ സാമാന്യം ഭേദപ്പെട്ടതായി തോന്നിയ ഒരു വീടിന്റെ മുമ്പിൽ അവർ നിന്നു. അതിനു തൊട്ടടുത്തായി വത്തുളമായ താഴികക്കുടത്തോടുകൂടിയ ഒരു വലിയ കെട്ടിടം നിൽപ്പുണ്ടു്. ആകൃതി കൊണ്ടു് അതൊരു സുന്നഗോഗു് ആണെന്നു് ലൂക്കോസ് അനുമാനിച്ചു. ''ബർന്നബാസിന്റെ വീടാണിതു്. പൗലോസ് ഇവിടെയാണു കിടക്കുന്നതു്.''

ഒരു സംഘം ബാലന്മാർ അവിടെ സമീപത്തു മണ്ണിൽ അരിയാസുകളിയിലേർപ്പെട്ടിരുന്നു. ആഗതർ വീട്ടുവാതിൽക്കൽ നിന്നയുടനെഒരു ബാലൻ എഴുന്നേററു് പരിഹസിക്കുന്ന സ്വരത്തിൽ കൂകിവിളിച്ചു. ''ക്രിസ്ത്യാനി!'' മററു കുട്ടികളും എഴുന്നേററു് അട്ടഹസിക്കാനും നൃത്തം വയ്ക്കാനും തുടങ്ങി. ''ക്രിസ്ത്യാനി! ക്രിസ്ത്യാനി! ക്രിസ്ത്യാനി!'' നിന്ദാസ്വരത്തിലാണു് ആ പദം ഉച്ചരിച്ചതെന്നു വ്യക്തമായിരുന്നു.

പ്രോബസ് കുപിതനായി. കുനിഞ്ഞു തറയിൽനിന്നു് ഒരു കൽക്കഷണമെടുത്തു് എറിഞ്ഞു് അവരെ ആട്ടിയോടിച്ചു: ''നാറികൾ! പോകു ദൂരെ!''

പെട്ടെന്നു വാതിൽ തുറന്നു ബർന്നബാസ് വാതിൽക്കൽ പ്രത്യക്ഷപ്പെട്ടതു് ലൂക്കോസു കണ്ടു. പ്രോബസിന്റെ ദേഷ്യം കണ്ടു് ശാസനാസ്വരത്തിൽ ബർന്നബാസ് പറഞ്ഞു. ''സഹോദരാ, ബാലന്മാരുടെ നിന്ദാപദങ്ങൾ ശ്രദ്ധിക്കാൻ നിൽക്കുന്നവർക്കു് സ്വർഗ്ഗത്തിന്റെ സംഗീതം ശ്രവിക്കാൻനേരംകിട്ടകില്ല.'' ചെമന്ന മുടിയനായ ആ ദീർഘകായൻ ലൂക്കോസിനെ അഭിവാദ്യംചെയ്തു. ''ലൂക്കോസേ! അകത്തു വരിക. പൗലോസിനു പനി സ്വൽപ്പം കൂടുതലാണു്.''

പഴയ ഒരു വീടു്. വൃത്തിയായി സൂക്ഷിക്കാൻ വീട്ടുകാർ പാടുപെടുന്നുണ്ടെന്നു വ്യക്തം. അന്ത്യോഖ്യയിലെ വലിയ വീടുകളിലൊന്നും—തെയോഫിലോസിന്റെ മന്ദിരത്തിലോ പെട്രോണിയസിന്റെ കൊട്ടാരത്തിലോ പോലും—അനുഭവപ്പെടാത്ത ഒരു കാന്തിധാര അവിടത്തെ അന്തരീക്ഷത്തിൽ പ്രസരിക്കുന്നതായി ഡോക്ടർ മനസ്സിലാക്കി. പുറകിലൊരു മുറിയിൽ ഒരു കിടക്കയിൽ രോഗി നീണ്ടു നിവർന്നു കിടക്കുകയാണു്. ഗണ്ഡതലങ്ങൾ പനികൊണ്ടു പൊള്ളുന്നതുപോലെ തോന്നി. ശ്വാസവേഗം അധികരിച്ചിട്ടുണ്ടു്. ചുമയില്ല. രോഗി പതുങ്ങിയ സ്വരത്തിൽ പറഞ്ഞു. ''ലൂക്കോസേ,യമ്മുടെ പാത വീണ്ടും കൂട്ടിമുട്ടുമെന്നു ഞാൻ തർസോസിൽവച്ചു പറഞ്ഞതോർമ്മയുണ്ടോ? അതിത്രവേഗംസംഭവിക്കുമെന്നു ഞാൻ അറിഞ്ഞിരുന്നില്ല.''

ശക്തിയേറിയ ഒരു ഒന്നരാടൻ പനിയായിരുന്നു അതു്. പനിവിട്ടു മാറുമെങ്കിലും ഇടയ്ക്കിടെ ആവർത്തിച്ചുകൊണ്ടിരിക്കും. ഓജസ്സും ശക്തിയും വളരെ വേഗം ക്ഷയിപ്പിക്കുന്ന ഒരു രോഗമാണതു്. നന്നായി വിയർക്കുന്നതോടെ പനി വിട്ടുമാറും.വിയർക്കാനും പനി കുറയ്ക്കാനും സഹായിക്കുന്ന ഒരു പൊടി നൽകി, പിറേറന്നു വന്നുകൊള്ളാമെന്നു പറഞ്ഞു് ഡോക്ടർ രോഗിയുടെ മുറി വിട്ടു.

മുൻവശത്തെ മുറിയിൽ പലർ ഒരു മേശയ്ക്കു ചുററിനുമിരുന്നു് ലഘുഭക്ഷണം കഴിക്കുന്നുണ്ടായിരുന്നു. ശിമോൻ എന്നു പേരുള്ള ദീർഘകായനായ ഒരു നീഗ്രോ, കുറേനക്കാരനായ ലൂക്കൊസു്, ഇന്നു് യഹൂദ്യയുടെയും സമീപ പ്രവിശ്യകളുടെയും രാജാവായ ഹെരോദാ അഗ്രിപ്പായോടുകൂടി വളർന്നു മനായേൻ എന്നിവരെ ബർന്നബാസ് ലൂക്കോസിനു പരിചയപ്പെടുത്തി. ''ഞങ്ങളൊരു വിചിത്രസംഘമാണു്. കുപ്രോസ്ദ്വീപിലെ ഒരു വർത്തകനായിരുന്ന ഞാൻ ഒരു യഹൂദനാണു്. ശിമോൻ ഒരടിമ. ലൂക്ക്യോസ് ഒരു ശാസ്ത്രി. മനായേനു് വേണമെങ്കിൽ അഗ്രിപ്പാരാജാവിന്റെ പ്രധാനകാര്യവിചാരകനായിഉയരാമായിരുന്നു. പ്രോബസിനു നദിക്കക്കരെ ഒന്നാംതരമൊരു മരുന്നുകടയുണ്ടു്. ഇങ്ങനെ വൈവിധ്യം കലർന്ന സാഹചര്യങ്ങളിൽ നിന്നു വന്ന ഞങ്ങൾ ഇവിടെ അന്ത്യോഖ്യയിൽ ഒരുമിച്ചു പ്രവർത്തിക്കുന്നു—യേശുക്രിസ്തുവിന്റെ നാമത്തിൽ.''

പ്രോബസ് ഒരു പ്രശ്നം ഉന്നയിച്ചു. ''ബർന്നബാസേ! ആ ബാലന്മാരുടെ കാര്യത്തിലെന്തു ചെയ്യും? ലൂക്കോസും ഞാനും കയറിവന്നപ്പോൾ 'ക്രിസ്ത്യാനി'യെന്നവർ കൂകിവിളിച്ചു.''

''ഞങ്ങൾ അക്കാര്യത്തെപ്പററി ചിന്തിച്ചു. എന്താണു ചെയ്യേണ്ടതെന്നു വ്യക്തമല്ല.''

''അവർ നിങ്ങളെ പരിഹസിക്കുകയാണെന്നോർക്കണം.''

''ക്രിസ്തുവിനെ ഒന്നിൽ കൂടുതൽ പ്രാവശ്യം പരിഹസിക്കുകയുണ്ടായിട്ടുണ്ടു്.''

ലൂക്കോസ് ചോദിച്ചു: ''ഞാൻ ആ പദം ആദ്യം കേൾക്കുകയാണു്. എന്താണതിന്റെ അത്ഥം?''

''വാക്കിന്റെ അത്ഥം 'ക്രിസ്തുവി

നെ പിന്തുടരുന്നവൻ" എന്നാണ്. കുട്ടികൾക്ക് അവരുടെ മാതാപിതാക്കന്മാരിൽനിന്നു കിട്ടിയതാവും. അവരെ കുററപ്പെടുത്തീട്ടാവശ്യമില്ല.''

ബർന്നബാസ് തുടർന്നു: ''നമ്മുടെ കർത്താവിൻെറ പ്രധാനശിഷ്യനായ ശീമോൻപത്രോസിനു കുറച്ചു കാലം മുമ്പ് ഒരു ദർശനമുണ്ടായി. പുറജാതികളോടുയേശുവിനെപ്പററി പ്രസംഗിക്കുന്നതിനും, വിശ്വസിക്കുന്ന ഏവനെയും മാമ്മോദീസാവഴി ക്രിസ്തുസഭയുടെ പൂർണ്ണ അംഗമായി അംഗീകരിക്കുന്നതിനും ആ ദർശനത്തിൽ കർത്താവു നിർദ്ദേശിച്ചു. നിർഭാഗ്യവശാൽ യാഥാസ്ഥിതികരായ പല യഹൂദന്മാർ—പ്രത്യേകിച്ചു പരീശർ—കുഴപ്പമുണ്ടാക്കി. പുറജാതികളെ സൂന്നഗോഗുകളിൽ പ്രവേശിപ്പിക്കുക, മോശൈകന്യായപ്രമാണത്തിൻെറ ലംഘനമാണെന്നവർ വാദിച്ചു. ദൈവകൃപ സകല മനുഷ്യർക്കും സൗജന്യമായി നൽകാൻ യേശു അവതരിച്ചുവെന്ന വസ്തുത അവർ ഗ്രഹിക്കുന്നില്ല. ഇവിടെ അന്ത്യോഖ്യയിൽ ഞങ്ങൾ ധൈര്യമായി പുറജാതികളുടെയിടയിൽ പ്രസംഗിക്കുന്നതിനാൽ പലരും ഞങ്ങളെ പരിഹസിക്കുകയും പ്രവത്തനം മുടക്കാൻ ശ്രമിക്കുകയും ചെയ്യുന്നുണ്ട്. ഞങ്ങളെ നിന്ദിക്കുന്നതിനായി അവർ കണ്ടുപിടിച്ച പദമാണു ക്രിസ്ത്യാനി.''

''അതൊരു പരിഹാസപദമാണല്ലൊ'' ലൂക്കോസ് ഇടയ്ക്കുകയറിപ്പറഞ്ഞു. ''നിങ്ങൾ വാസ്തവത്തിൽ യേശുവിൻെറ അനുയായികളാണ്, അതായതു് 'ക്രിസ്ത്യാനികൾ'. നിങ്ങൾ പരസ്യമായി ആ പദം നിങ്ങളെ പരാമർശിക്കുന്നതായി അംഗീകരിക്കുന്നപക്ഷം നിന്ദയും പരിഹാസവുമെല്ലാം പമ്പകടന്നുകൊള്ളും.''

മററുള്ളവർ ആ അഭിപ്രായത്തോടു യോജിച്ചു. അങ്ങനെ അന്ത്യോഖ്യയിൽവച്ചു് ആദ്യമായി ശിഷ്യന്മാർ ക്രിസ്ത്യാനികളെന്നു വിളിക്കപ്പെട്ടു.

ബർന്നബാസ് ലൂക്കോസിൻെറ നേർക്കു തിരിഞ്ഞു: ''യരുശലേമിൽ പട്ടിണിമൂലം ദുരിതമനുഭവിക്കുന്ന സഹോദരങ്ങൾക്കു ശേഖരിച്ച സഹായവുമായി ഏതാനുംആഴ്ചകൾക്കകം ഞങ്ങൾക്കു യരുശലേമിൽ എത്തേണ്ടിയിരിക്കുന്നു. പൗലൂസിനു വേഗം സുഖം കിട്ടുമെന്നു തോന്നുന്നുണ്ടോ?''

''പനി ഇതാദ്യമല്ല. ഏതാനും ആഴ്ചകൾക്കകം പനി കുറഞ്ഞേക്കും. ആകട്ടെ, ശൗൽ എന്ന പേരു മാററാനെന്താണു കാരണം?''

''ആ മനുഷ്യൻ ഒരു റോമാപൗരനാണ്. പൗലൂസ് എന്നാണ് അയാളുടെ റോമാനാമം. തർസോസുകാരൻ ശൗൽ യേശുവിൻെറ അനുയായികളെ കഠിനമായി പീഡിപ്പിച്ചിരുന്ന കഥ ഇന്നും പലരും ഓർമ്മിക്കുന്നുണ്ടാവും. അതുകൊണ്ടു മറേറ പേരു് ഉപയോഗിക്കുകയാണ് ഭേദമെന്നു തോന്നി.''

''ദമസ്കോസിൽ എത്ര വലിയൊരു കലാപമാണ് അദ്ദേഹംകാരണം ഉണ്ടായതെന്ന് എനിക്കോർമ്മയുണ്ട്.''

ബർന്നബാസ് മന്ദഹസിച്ചു. ''പൗലൂസ് പോകുന്നിടത്തെല്ലാം കലഹമുണ്ടാകാം. ആത്മാവ് ആ ഹൃദയത്തിനുള്ളിൽ കത്തിയെരിയുന്നപോലെയാണ്. അത്തരത്തിലൊരു ജ്വലനശക്തി ഇന്നാവശ്യമാണ്. യേശുവിൻെറ പ്രബോധനങ്ങൾ ലോകത്തിലുള്ള സർവ മനുഷ്യരെയും അറിയിക്കുന്നതിനുള്ള സമയം ആസന്നമായിരിക്കുകയാൽ ഞങ്ങൾ തർസോസിൽനിന്നു പൗലൂസിനെ ഇവിടേയ്ക്കു കൊണ്ടുവരികയായിരുന്നു. പത്രോസും യരുശലേമിലുള്ള പ്രധാനികളും സമ്മതിക്കുന്നപക്ഷം പൗലൂസും ഞാനും പുറജാതികളുടെയിടയിലേക്ക് ഒരു പ്രസംഗയാത്ര ആരംഭിക്കാൻപോവുകയാണ്. എൻെറ നാടായ കുപ്രോസ് ദ്വീപും തർസോസും സന്ദർശിച്ച ശേഷം ലിക്കോനിയൻ സമതലങ്ങളിലേക്കും പീഠഭൂമികളിലേക്കും അവിടെനിന്നു എപ്പേസോസുവരെയും യാത്ര ചെയ്യണമെന്നാണ് ഉദ്ദേശം.''

മടക്കയാത്രയിൽ പ്രോബസ് ചോദിച്ചു: ''ലൂക്കോസേ, ദമസ്കോസിലേക്കുള്ള പാതയിൽവച്ചുകർത്താവു തന്നോടു സംഭാഷിച്ചുവെന്നുള്ള പൗലൂസിൻെറ വാദത്തെപ്പററി എന്തു തോന്നുന്നു?''

''അതു വാസ്തവമായിരിക്കാം. യേശു പുനരുത്ഥാനം ചെയ്ത ദൈവപുത്രനാണെന്നു ക്രിസ്ത്യാനികളെപ്പോലെ വിശ്വസിക്കുന്നപക്ഷം.''

''എന്നാൽ യേശു ദൈവപുത്രനല്ലെന്നുവരുകിൽ—ഉത്തമനും ബുദ്ധിമാനുമായ ഒരു ഉപദേഷ്ടാവു മാത്രമായിരുന്നുവെന്നു വരുകിൽ—പൗലൂസ് കേട്ടുവെന്നു പറയുന്നതു മനസ്സിൻെറ ഏതോ തോന്നലായിരുന്നിരിക്കണം. ഒരു പേക്കിനാവ്! വ്യാമോഹജടിലമായ ഒരു തോന്നൽ. തങ്ങൾ ദർശനം കാണുകയാണെന്ന് ആളുകൾ വ്യാമോഹിക്കുമ്പോൾ അവർ ഭാവന ചെയ്യുന്ന സംഗതികൾക്കൊരതിരുണ്ടോ?''

''ഞാൻ അതെപ്പററി ആലോചിച്ചിട്ടുണ്ട്. ഇന്നെന്താണ് പൗലൂസിൻെറ ദർശനങ്ങളെപ്പററിപെട്ടെന്നു ചിന്തിക്കാൻ കാരണം?''

''ക്രിസ്തുമതമെന്നു ബർന്നബാസ് വ്യവഹരിക്കുന്ന സംഗതിയെപ്പററി പഠിച്ചുകൊണ്ടിരിക്കുകയാണുഞാൻ. യേശുവിൻെറ പ്രബോധനങ്ങൾ അംഗീകരിക്കുക എളുപ്പമാണ്. പുനരുത്ഥാനകഥ അങ്ങനെയല്ല. യേശുവിൻെറ പ്രബോധനങ്ങളിൽഎനിക്കു ദൃഢമായി വിശ്വസിച്ചാൽകൊള്ളാമെന്നുണ്ട്. എന്നാൽ അവർ കലഹിച്ച് ആപത്തിൽപെടുന്നതു് കാണാനെനിക്കിഷ്ടമില്ല.''

''ഹേരോദാഅഗ്രിപ്പായുടെ കാര്യമാണോ?''

''ഹേരോദാവോ? അനേകതലമുറകളായി അദ്ദേഹമാണ് യഹൂദന്മാരുടെ മുഴുവൻ ആധിപത്യം നേടിയ ആദ്യരാജാവ്. കഴിവുള്ളത്ര അധികാരം കേന്ദ്രീകരിക്കുകയാണ് അദ്ദേഹത്തിൻെറ ലക്ഷ്യം. എന്നാൽ മറെറാരു കാര്യമുണ്ട്. കർത്താവിൻെറ അവകാശി പത്രോസാണെന്നും സമൂഹത്തെ നയിക്കുന്നതിനുള്ളനിയോഗം അദ്ദേഹത്തിനാണ് നൽകപ്പെട്ടിരിക്കുന്നതെന്നും അദ്ദേഹത്തിന് എന്തോ പ്രത്യേക പ്രാധാന്യം ആരോപിക്കുന്നുണ്ടെന്നും ബർന്നബാസും മററും ചിന്തിച്ചുതുടങ്ങീട്ടുള്ളതായി തോന്നുന്നു.''

''പത്രോസിനെ കണ്ടുമുട്ടുമ്പോൾ അക്കാര്യം ബോദ്ധ്യമാവും.''

''എനിക്കതിൽ അസൂയയുണ്ടായിട്ടില്ല. ദമസ്കോസിലേക്കുള്ള പാതയിൽ വച്ച് യേശുക്രിസ്തു ഭൂമിയിൽ തൻെറ പ്രത്യേകപ്രതിനിധിയായി തന്നെ തെരഞ്ഞെടുത്തതായി പൗലൂസ് അവകാശപ്പെടുന്നു.''

''അങ്ങനെയെങ്കിൽ അവരിൽ ആരെങ്കിലുമൊരാൾ വഴിമാറിക്കൊടുക്കേണ്ടിവരും.''

''അതു പൗലൂസായിരിക്കുകയില്ല. നിശ്ചയം. യരുശലേമിലെത്തുന്നതിനു ബർന്നബാസ് ഉൽക്കണ്ഠ പ്രദർശിപ്പിക്കുന്നതു പൗലൂസും പത്രോസും തമ്മിൽ ഏതെങ്കിലുംഒരു ഒത്തുതീർപ്പ് ഉണ്ടാക്കി ശണ്ഠ കൂടാതെ പ്രവത്തനം സുഗമമാക്കുന്നതിനുവേണ്ടിയാണ്.''

(തുടരും)

# സുവിശേഷപ്രവർത്തനങ്ങൾക്കു പ്രതിബന്ധം വർദ്ധിക്കുന്നു

## ക്രൈസ്തവരുടെ ജീവിതവിശുദ്ധിക്കും ഐക്യത്തിനും ആഹ്വാനം

### സ്ലീബാദാസസമൂഹത്തിൻെറ 33—ാം വാർഷികത്തിലെ പ്രസംഗങ്ങൾ

(സ്വന്തം പ്രതിനിധി) ആറാട്ടുപുഴ സെ. 14

അവശക്രൈസ്തവരുടെ ഉന്നമനാർത്ഥം പല വിധത്തിൽ അഭിനന്ദനാർഹമായി അനുസ്യൂതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സ്ലീബാദാസസമൂഹത്തിൻെറ 33–ാം വാർഷികം സെപ്തംബർ 14–ാംനു ചെങ്ങന്നൂരിനടുത്തുള്ള ആറാട്ടുപുഴ പള്ളിയിൽ വച്ചു പ: കാതോലിക്കാബാവാതിരുമേനിയുടെ അദ്ധ്യക്ഷയിൽ നടന്നിരിക്കുന്നു. പ്രാർത്ഥന, വികാരി റവ. ഫാദർ പി. ഇ. തോമസിൻെറ സ്വാഗതപ്രസംഗം സമൂഹാദ്ധ്യക്ഷൻെറ റിപ്പോർട്ടു വായന എന്നിവയ്ക്കു ശേഷം ബാവാ തിരുമേനി ചെയ്ത പ്രസംഗത്തിൽ, പറയുന്നതു പ്രവർത്തിക്കുന്നതിനും സഭാസന്താനങ്ങളെ സത്യവിശ്വാസത്തിൽ പഠിപ്പിക്കുന്നതിനും അവരവരുടെ ജീവിതവിളിക്കനുസരണമായി വിശുദ്ധ ജീവിതം നയിക്കുന്നതിനും ഉൽബോധിപ്പിച്ചു.

അനന്തരം മാർ പീലക്സിനോസ് തിരുമേനി പ്രസംഗിച്ചു. സ്വതന്ത്രഭാരതത്തിൽ ഭരണഘടനയ്ക്കു വിധേയമായി സുവിശേഷവേലചെയ്യാൻ സാധ്യമാണോ എന്നു നാം ചിന്തിക്കണം. പൗരസ്ത്യരാജ്യങ്ങളിൽ രാഷ്ട്രീയബോധവും സ്വാതന്ത്ര്യവും കൈവന്നതോടുകൂടി അവിടത്തെ മതങ്ങൾക്കു നവോത്ഥാനമുണ്ടായിരിക്കുന്നതായും സുവിശേഷ പ്രവർത്തനങ്ങൾക്കു പ്രതികൂലമായ പരിതസ്ഥിതികൾ സംജാതമായിരിക്കുന്നതായും ഇൻറർനാഷനൽ മിഷനറി കൗൺസിൽ മിഷനറി പ്രവർത്തനങ്ങളെപ്പററി പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു. ക്രിസ്ത്യാനികൾക്കുള്ള ആദ്ധ്യാത്മിക സംഘടനകളേപ്പോലെ ഇപ്പോൾ ഹൈന്ദവർക്കു മഹിളാസമാജം, യുവസമാജം മുതലായ സാമൂഹ്യസംഘടനകൾ ഉണ്ട്. ഇന്നത്തെ സുവിശേഷപ്രവർത്തനമാർഗ്ഗങ്ങൾ മാറേണ്ടതാണ്. ക്രിസ്ത്യാനികൾ ജീവിതത്തിൽ നല്ലതുപോലെ പെരുമാറണം. മററു മതങ്ങളെ ആക്ഷേപിക്കാതെ ക്രിസ്ത്യാനികൾ ഐകമത്യത്തോടുകൂടി തങ്ങളുടെ ധാർമ്മിക ജീവിതനിലവാരം ഉയർത്തി മററുള്ളവരെ ആകർഷിക്കണം. അവശസമുദായങ്ങൾക്കു നൽകുന്ന സർവ്വ ആനുകൂല്യങ്ങൾക്കും അവശക്രൈസ്തവരും അർഹരാണ്.

"സാമാനങ്ങളുടെ ഇടയിൽ ഒളിച്ചിരുന്നു ജീവിക്കുന്ന" മനോഭാവം മാററണമെന്നു ഫാദർ എം. വി. ജോർജ് പറഞ്ഞു. മലബാർ ഭദ്രാസനത്തിലെ പ്രവർത്തനങ്ങൾ ത്വരിപ്പിക്കണമെന്നും സമർത്ഥന്മാരെ സമൂത്തിലേക്കു റിക്രൂട്ടുചെയ്യണമെന്നും ശ്രീ. കെ എൻ ചാക്കോ നിർദ്ദേശിച്ചു. ആത്മാക്കളെ തേടിപ്പിടിക്കുന്നതിനായി മാർ ഒസ്താത്തിയോസ് തിരുമേനി നടത്തുന്ന പദയാത്ര ഭൂമിക്കുവേണ്ടി വനോബജി നടത്തുന്ന പദയാത്രയെക്കാൾ മഹനീയമാണെന്നും സത്യവിശ്വാസത്തിൽ ജീവിക്കുന്ന സുറിയാനിക്കാരെ പണം കൊടുത്തു കത്തോലിക്കരാക്കുന്ന പാങ്കിമനോഭാവവും പാവപ്പെട്ടവരുടെ കുടിലുകൾ സന്ദർശിച്ചു സമഭാവനയോടുകൂടി അവർക്കു ദൈവവചനം പറഞ്ഞുകൊടുത്തു ക്രിസ്തീയ ശുശ്രൂഷകൾ ചെയ്യുന്ന സ്ലീബാദാസസമൂഹത്തിൻെറ സേവനവും തമ്മിൽ അജഗജാന്തരമുണ്ടെന്നും തിരുവിതാംകൂറിൽ അടുത്തടുത്തു വലിയ പള്ളികളുംകുരിശും തൊട്ടികളും പണിയുന്ന മനോഭാവം പുന: പരിശോധന ചെയ്യണമെന്നും ശ്രീ. കെ. വി. മാമ്മൻ പ്രസ്താവിച്ചു. റവ. ഡോ. സി. റ്റി. ഈപ്പൻ, മാത്യൂ ഇഞ്ചെക്കലോടി എന്നിവരും സംസാരിച്ചു. ശ്രീ കെ. ഒ. കോശി കൃതജ്ഞത പറഞ്ഞു. അവശസമുദായങ്ങൾക്കു ഗവർമെൻറു നൽകുന്ന എല്ലാ ആനുകൂല്യങ്ങളും അവരിൽ നിന്നു ക്രിസ്തുമതം സ്വീകരിച്ച അവശക്രൈസ്തവർക്കും കേരളാ ഗവൺമെൻറു നൽകാത്തതിൽ പ്രതിഷേധിച്ചും നൽകണമെന്നു കേന്ദ്ര സംസ്ഥാന ഗവൺമെൻറുകളോടഭ്യർത്ഥിച്ചും കൊണ്ടുള്ള പ്രമേയവും മിസ്സസ് എം. ഏ. ചാക്കോയുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുന്ന പ്രമേയവും യോഗം പാസ്സാക്കി. യോഗാനന്തരം പുത്തൻകാവു പള്ളിയിലേയ്ക്കു ഒരു ഘോഷയാത്രയും ഉണ്ടായിരുന്നു.

—o—



ആറാട്ടുപുഴ സെൻറ് മേരീസ് പള്ളി

M. Reg No 5268. Licence No. 498:

ചർച്ച്വചീക്കിലി

# THE ETERNAL PRINCIPLE

A correspondent, in a letter raises questions which seem to us to point to a fundamental difference in approach to religious questions by Christians and Hindus. It may be re-phrased thus; How am I to know which is the true God? Are there any principles to which God Himself is subject? It seems that both our correspondent and his Hindu friends have something of right and common sense on their sides; the difficulty really is how to reconcile them, and to prevent one aspect of the matter from being pressed to an extreme so that it excludes the other.

**A Practical Question**

In this country we are familiar with many presentations of religious truth, all of which claim their adherents, and can produce reasons why their view should be accepted. How are we to decide? For this is not a matter on which a decision can be deffered indefinitely.

All men have in their minds certain ideals, ideals of character and of conduct by which they judge other people, and, it is to be hoped, themselves. Where do those ideals come from? They may come to us from many sources, the instruction of parents and teachers, our religious books and discourses, our own meditation, or the conversation of our friends, for instance. A normal person has many ideals presented to him in the course of his life, and not all of them are compatible with each other. How is he to distinguish between them, to accept this and to reject that? That is one of the basic questions of Ethics, on which many gallons of ink have been spilt. We cannot do more here than indicate briefly what seems to us to be the truth of the matter.

There is implanted in each man a faculty which we call the conscience, which is a sort of judge set up over his conduct and which applies in each particular case the principles that are appropriate. This faculty acts almost automatically, it may apply the wrong rules in particular cases, or it may make errors in the application of the right rules; but it can be taught and a good man is one who applies the right rules correctly, and who follows their guidance. So much, we believe, would be agreed by all men of good will.

But as Christians, we must go a stage further than that: we must assign a source to this very faculty of conscience. We believe that it is a part of the god-like endowment with which man was created, and that in it there is a real affinity to to the divine. Within limits, the conscience is a truly authoritive voice speaking within us.

**The Image of God**

Let us then apply this concept to the question of the choice between various "candidates" to use our correspondent's word, for deity. Our Hindu friends are right in thinking that men must have some principles by which they must be guided. When a man is confronted by the choice between two or more people claiming his allegiance, he must decide which of them comes nearest to his ideal. So in the case of religion; when there are various possibilities open to a man, then he must choose what seems to him to be the highest, the one that appeals most to his head and his heart. Both are necessary; if the heart alone is consulted, then a sentimental choice may well be made, one that will not stand up to the knocks of daily life and the troubles that come upon us; if the head alone is given the responsibility of deciding, then a cold philosophical faith is the most that can be expected. Religion is something that concerns the whole man, and even the body is affected by a man's religious beliefs. The whole man must be consulted; a man's conscience must have the guidance of his brain and his affections in making this serious choice.

But when a man has decided, when he has made the best possible use of his faculties and decided on his religion, then the whole picture is changed: he must then give his allegiance and his loyalty and a critical attitude is out of place.

(*The Epiphany*)

(To be concluded)

ചർച്ച്വചീക്കിലി.

വരിസംഖ്യ

| | രൂ. | നൂപൈ |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| ആറു മാസത്തേക്ക | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കവെളിയിൽ | 8 | |



Printed and Published by N. M. Abraham B.A. at the Malayala Manorama Press, Kottayam.